# ഭാഷാപോഷിണി

## ചിത്രമാസിക.



രണ്ടു മുഖങ്ങൾ - വികാരങ്ങൾ സൂക്ഷിക്കുക.

(ശ്രീമതി എം. എസ്സ്. സുബ്ബലക്ഷ്മി "ശകുന്തള" എന്ന ചലച്ചിത്രത്തിൽ)

Price As 2. } The Bhasha Poshini Illustrated Monthly { വില 2 ണ.

VOL. 45 } THIRUVALLA—VRISCHIKAM 1116 { NO. 4

ഒററപ്രതി വില രണ്ടണ.

വരിസംഖ്യ

ആണ്ടിൽ അഞ്ചലിൽ ഒന്നരരൂപാ, തപാലിൽ രണ്ടുരൂപാ.

# വിഷയവിവരം.

# ഭാഷാപോഷിണി

## ചിത്രമാസിക.

പുസ്തകം 45. | 1116 വൃശ്ചികം. | ലക്കം 4.

## ദിവാന്ധസന്ദേശം.

—ഗീതിക—

(എം. എസ്സ്. കുമാരൻനായർ, ബി. ഏ. എൽ. ററി)

I

മാമരത്തുഞ്ചലിൽത്തൂങ്ങുന്ന വവ്വാലോ-
ടാമധുമക്ഷിക ചോദിക്കയായ്:—
"സോദരാ! താവകനിശ്ചല നിദ്രയ്ക്കി-
ല്ലേതൊരുനാളും വിരാമമെന്നോ?
ജീവിതമത്സരമേദുരഭാരത്താ-
ലേവരും ഞെങ്ങി ഞെരുങ്ങി വാഴ്കെ,
കാണിയിളയ്ക്കാതെ യന്തിയാവോളവും
പ്രാണികളക്ഷീണ യത്നം ചെയ്കെ,
ആലസ്യലോലനായ്, ചിന്താരഹിതനായ്
കാലം കഴിക്കുന്നതെന്തേ ഭവാൻ?
ദന്തവും പക്ഷവുമൊത്തൊരത്യത്ഭുത
ജന്തു നീ ലോകനിയമാതീതൻ!!
അല്ലെങ്കിലെന്തിനു ശങ്ക, തലകീഴാ-
യല്ലോ ഭവൽസ്ഥിതിയേതുനാളും!!"

II

തെല്ലിളകാതൊന്നു മന്ത്രിച്ചു വവ്വാൽ,—"നീ
വല്ലതും ലോകമറിഞ്ഞവനോ ?
ഭൂവിൻക്ഷണികസൗഭാഗ്യത്തിൽ വിശ്വാസാൽ
പൂവിൽപ്പുതുമധു തേടുവോനേ!
ഇത്രമേ,ലദ്ധ്വാനം ചെയ്തു സമ്പാദിച്ചു-
തെത്രയുണ്ടിപ്പോൾ നിൻ കൈ വശത്തിൽ?
തീവച്ചുചുട്ടും പുകച്ചും നിൻസമ്പത്തും
ജീവനും കൊള്ളക്കാർ കൈയടക്കാൻ
വിശ്രാന്തിയെന്നിയേ വേലചെയ്താർജ്ജിക്കും
വിഡ്ഢിയാം നീയല്ലീ ചിന്താശൂന്യൻ?
കാപട്യവക്രമായ് കീഴ്മേൽ മറിഞ്ഞൊരീ-
ലോകത്തിൻരൂപം ശരിക്കു കാണ്മാൻ
ഏതിലുംയോജിക്കും വേഷം പൂണ്ടുച്ചത്തിൽ
നീ തല കീഴായിത്തൂങ്ങി നോക്കൂ!!"

## മുഗ്ദ്ധഹാസം.

(സി. ജി. ഗോവിന്ദൻ നമ്പൂതിരി)

മതിമുഖിമനോജ്ഞമാമാനന്ദമാധ്വിയിൽ
മാതൃവക്ഷസ്സിൽ മദിച്ചുപുളച്ചിടും
മദനമധുവിധുവധിക, മാസ്വാദിച്ചാസ്വാദി-
ച്ചാന്ദോളനാനന്ദസാന്ദ്രകൗതൂഹലം
കളലളിതഗളമിളിതഗാനകോലാഹലം
കേളിയിൽകാളുന്ന വേളയിൽ സാമ്പ്രതം
കനകനിറമണിയണിയുമാവീണമീട്ടിനാൽ,
ഗാനസമ്മേളനാനന്ദം പൊഴിക്കയും,
വിരുതുടയവിമലമതിവിബുധജനരാശിയിൽ
വിശ്വവിമോഹനനർത്തനം ചെയ്കയും
അതിസുമുഖകുസുമനിരയണിവിലസീ സൗന്ദര്യ-
സുന്ദരധാരാധരശ്രീവിളങ്ങിയും,
കലിതരുചികരുണരസകാഞ്ചനഛായയിൽ
കാലംകലാലോലലീലാവിലാസമായ്.
മനമുതിരുമതിലളിതകോമളാകാരസ-
മ്മാനമനോജ്ഞമാംമഞ്ജുളശിഞ്ജിതം!
കദനമതികളിലധികമനുനിമിഷമാനന്ദ
മോദസമ്മായികാശ്ചര്യ്യം പുലർത്തിയും,
വദനനിരവിവിധതരവിസ്മയവർത്തിയായ്
സുസ്മിതാഹ്ളാദപ്രദായിയായ് കാൺകയും,
കനകമയകനിനിറയുമനിതരവിലാസമ-
ക്കാനനവല്ലിതൻകാന്തിയെവെന്നിട്ടും,
പുലരിയുടെ പുഞ്ചിരിക്കൊഞ്ചലിൻമാധുരീ-
പുംജംപുരാതനപുണ്യ്യപ്രവഞ്ചിട്ടും;
പുളകനിരപുതുമയുടെ പുഷ്കലവേദിയിൽ
പുൽക്കൊടിത്തുമ്പിൽ തുഷാരബിന്ദുക്കളായ്,
ഹരിതനിറമണിനിരകൾമാനം പരക്കവെ-
പച്ചവില്ലീസായ് പരന്നപാടങ്ങളും.
വിജയതരു;വിമലധ്വജപാളിയിൽ മിന്നവെ-
വിത്തംപുലർത്തുമിക്കേരജാലങ്ങളും.
സുകൃതനിധികളിലമിതത്യാഗസൗഭാഗ്യങ്ങൾ
മാതൃഭൂവെന്നും പൊഴിക്കുന്നു സാദരം!
വിനയലതയനുദിനവുമതിസുനയമാധുരീ-
സൂനം സ്വയം വികസിക്കുന്നു; മോഹനം.
അനുദിനവുമതിനുടയകാന്തിപൂരം പര-
ന്നാമോദമേറുന്നിതാക്കുമേ പാവനം!
പ്രകൃതിയുടെ വിജയതരുപുഷ്പിച്ചു; മാതൃഭൂ
മുഗ്ദ്ധഹാസം പൊഴിക്കുന്നിതാസാമ്പ്രതം!!

# രാമേശ്വരമെഴുന്നള്ളത്ത്.

## തിരുവിതാംകൂർ മഹാരാജവംശത്തിൽ നിന്നുള്ള ദ്വിതീയ തീർത്ഥയാത്ര.

(റാവുസാഹിബ് മഹാകവി ഉള്ളൂർ)

ഇക്കാലത്തു തിരുവിതാംകൂർ, കൊച്ചി മുതലായ രാജ്യങ്ങളിലെ മഹാരാജാക്കന്മാരും അവരുടെ പ്രജകളും കാശി രാമേശ്വരം മുതലായ പുണ്യസ്ഥലങ്ങൾ സന്ദർശിക്കുന്നതു സാധാരണമാണെങ്കിലും, പണ്ടു് അത്തരത്തിലുള്ള പ്രയാണങ്ങൾ വളരെവളരെ വിരളങ്ങളായിരുന്നു. തിരുവിതാംകൂറിൽനിന്നു് ഒന്നാമതായി രാമേശ്വരത്തേയ്ക്കു് എഴുന്നെള്ളിയ മഹാരാജാവു കൊല്ലം ൮൬൦ കന്നി ൬-ാംനു തിരുമൂപ്പേറ്റു്, ൮൯൮ ചിങ്ങം ൨൨-ാംനു തീപ്പെട്ട വീരരവിവർമ്മകുലശേഖരപ്പെരുമാളത്രെ. അവിടുന്നു തിരുവനന്തപുരത്തു ശ്രീ പത്മനാഭസ്വാമിക്ഷേത്രത്തിന്റെ തിരുപ്പണി മിക്കവാറും നിർവഹിച്ചതിനുശേഷം ൮൭൩ മകരത്തിൽ രാമേശ്വരത്തേയ്ക്കു യാത്രപുറപ്പെട്ടു് ആ മാസം ൪-ാംനു വരെ കൽക്കുളത്തും ൨൭-ാംനു വരെ ഭൂതപ്പാണ്ടിയിലും താമസിച്ചു് ൨൦-ാംനു ഏകാദശിനാളിൽ രാമേശ്വരത്തെത്തുകയും ൨൬-ാംനു സോമവാരവും തിരുവോണവും അമാവാസ്യയും വ്യതിപാതയോഗവും കൂടിയ മഹോദയപുണ്യകാലത്തിൽ ധനുഷ്കോടിയിൽ സ്നാനംചെയ്തു രാമനാഥസ്വാമിയെ തൊഴുകയും കുംഭം ൯-ാംനു കൽക്കുളത്തു കോട്ടയ്ക്കകത്തു കോയിക്കലും ൨൬-ാംനു തിരുവനന്തപുരത്തും തിരികെ എഴുന്നള്ളുകയും ചെയ്തു.

തിരുവിതാംകൂർ മഹാരാജവംശത്തിൽ രണ്ടാമതായി രാമേശ്വരം സന്ദർശിക്കുവാനുള്ള ഭാഗ്യം ലഭിച്ചതു "ധർമ്മരാവു്" എന്നു ഭാരതവർഷമെങ്ങും പ്രസിദ്ധനായിത്തീർന്ന കാർത്തികതിരുനാൾ രാമവർമ്മതമ്പുരാൻ തിരുമേനിക്കാണു്. അവിടുന്നു കൊല്ലം ൯൩൩ മിഥുനം ൨൨-ാംനു മുതൽ ൯൭൩ കുംഭം ൬-ാംനു വരെ ഏകദേശം ൪൦ വർഷങ്ങളോളം രാജ്യഭാരം ചെയ്തു. രാമനാഥസ്വാമിയെ ആരാധിക്കുന്നതിൽ പ്രത്യേകം പ്രതിപത്തിയുള്ള ഒരാസ്തികനായിട്ടാണു് ആ മഹാരാജാവിനെ നാം രാജ്യഭാരാരംഭം മുതൽക്കുതന്നെ അറിയുന്നതു്. ൯൪൮-ാം തുലാം ൨൮-ാം തീയതി രാമനാഥത്തിലെ രാജാവിനോടു കാക്കൂർ ഗ്രാമം അവിടുന്നു നാലായിരം വരാഹൻ കൊടുത്തു വിലയ്ക്കു വാങ്ങി, അതു രാമനാഥസ്വാമിക്ഷേത്രത്തിൽ ചില ധർമ്മങ്ങൾ നടത്തുവാൻ സമർപ്പണം ചെയ്തു. അതു സംബന്ധമായുള്ള താമ്രശാസനത്തിൽ, തൃപ്പാപ്പൂർ സ്വരൂപമാന ആധീനത്തിൽ ശ്രീപത്മനാഭദാസ വഞ്ചിപാല രാമവർമ്മ കുലശേഖരപ്പെരുമാൾ മഹാരാജാവവർകൾ രാമേശ്വരത്തിൽ ശ്രീരാമനാഥസ്വാമിക്കു കട്ടളൈ നടത്തുകതക്കാക കാക്കൂരുക്കു ക്രയദാനശാസനപട്ടയം, എഴുതിക്കൊടുത്തപടി ക്രയദാനമാവിതു്. കാക്കൂരുക്കു ക്രയം വരാഹൻ നാലായിരം. ഇന്ത നാലായിരം വരാഹനും റൊക്കം പററിക്കൊണ്ടു പടിയിനാലെ തടാതകൈ നാട്ടിൽ കാക്കൂർ ഗ്രാമത്തുക്കു ഏല്ലൈ" എന്ന വരികൾ കാണുന്നു. പ്രസ്തുത ധർമ്മങ്ങൾ ഇന്നും യാതൊരു വിലോപമോ വിച്ഛിത്തയോ കൂടാതെ നടന്നുപോരുന്നുണ്ടു്. കാക്കൂർ ഗ്രാമത്തിൽപ്പെട്ട വസ്തുക്കൾക്കു ബ്രിട്ടീഷുഗവമെന്റു കരം ചുമത്തുന്നില്ല. ആ വസ്തുക്കളെ തിരുവിതാംകൂർ സർക്കാരിൽനിന്നു് ഒരു ഉദ്യോഗസ്ഥൻ മുഖേന ഭരിക്കുകയും അവയിലെ ആദായംകൊണ്ടു "കട്ടള" നിർവ്വഹിക്കുകയും ചെയ്യുന്നു.

കാർത്തികതിരുനാൾ മഹാരാജാവിന്റെ രാമേശ്വരയാത്രയേ വിഷയീകരിച്ചു രചിച്ചിട്ടുള്ള രണ്ടു പ്രബന്ധങ്ങൾ എന്റെ കൈവശമുണ്ടു്. അവയിൽ ഒന്നു മലയാളഭാഷയിൽ തുള്ളൽക്കഥയുടെ മട്ടിൽ ഏററുമാനൂക്കാരനും നയനവികലനുമായ ഒരു മാരാർ എഴുതീട്ടുള്ളതാണു്. മറേറതു്, തെക്കൻ തിരുവിതാംകൂറിലെ തമിഴഭാഷയിൽ അജ്ഞാതനാമാവായ ഒരു കവി വില്ലടിച്ചാൻപാട്ടുകാരുടെ ഉപയോഗത്തിനായി നിർമ്മിച്ചിട്ടുള്ള ഒരു പാട്ടാകുന്നു. ആദ്യത്തെ പ്രബന്ധം എനിക്കു് ഗവേഷണകുശലനും ഭാഷാഭിമാനിയുമായ ശ്രീമാൻ അംശി രാമൻപിള്ള അയച്ചുതന്നതാണു്. രണ്ടാമത്തേതു്, എന്റെ കൈയിൽ വന്നിട്ടു കാലം കുറെയായി. രണ്ടു കൃതികളിലും വിജ്ഞേയങ്ങളായ വിവരങ്ങൾ പലതുമുണ്ടു്. അവയെ ആസ്പദമാക്കിയാകുന്നു ഞാൻ ഈ ഉപന്യാസനിർമ്മിതിക്കു് ഒരുങ്ങുന്നതു്.

കാർത്തികതിരുനാൾ മഹാരാജാവു തിരുമനസ്സിലെ മാതാവായ ശ്രീപാർവ്വതിബായി കൊല്ലം ൮൮൨-ൽ കോലത്തുനാട്ടുരാജകുടുംബത്തിൽ നിന്നു് ആററിങ്ങൽ സ്വരൂപത്തിലേയ്ക്കു ദത്തെടുക്കപ്പെട്ട കാർത്തികതിരുനാൾ തമ്പുരാട്ടി ആയിരുന്നു. ആ തമ്പുരാട്ടിക്കു് ആററിങ്ങൽ മൂപ്പു സിദ്ധിച്ചതു ൯൨൬-ൽ മാർത്താണ്ഡവർമ്മമഹാരാജാവിന്റെ മാതാവു തീപ്പെട്ടതിനു മേലാണു്. അവിടുന്നു ൯൩൦ ഇടവം ൨൦-ാം നു നാടുനീങ്ങി.

അവിടത്തെ തിരുമാസം ൯൩൧ ഇടവം ൨൮-ാം തീയതി നിർവ്വഹിച്ചതിനുശേഷം രാമേശ്വരത്തെയ്ക്കെഴുന്നള്ളണമെന്നു മഹാരാജാവു തീർച്ചപ്പെടുത്തി, ആർക്കാട്ടുനവാബായ മഹമ്മദലിയേയും ഇംഗ്ലീഷ് ഈസ്റ്റിൻഡ്യാകമ്പിനിയേയും തന്റെ ആഗ്രഹം അറിയിച്ചു. അവർ വേണ്ട ഒത്താശകളെല്ലാം ചെയ്യാമെന്നു വാഗ്ദാനം ചെയ്തു.

ഇവർക്കു സന്ദേശമയക്കുന്നതിനു മുമ്പായി മഹാരാജാവു വലിയ സർവ്വാധികാര്യക്കാരായ മിടാലംകുമാരൻ ചെമ്പകരാമൻപിള്ളയോടും സമ്പ്രതിരാമൻ കേശവനോടും (പിന്നീടു വലിയദിവാൻജി രാജാകേശവദാസൻ) ആലോചിച്ചതായും പ്രസ്തുതകൃതിയിൽ കാണുന്നു.

അതുകഴിഞ്ഞു് ഒരു ദിവസം രാത്രിയിൽ ഭഗവാൻ ശ്രീപത്മനാഭൻ തന്നെ സ്വപ്നത്തിൽ പ്രത്യക്ഷീഭവിച്ചു മഹാരാജാവിനോടു താൻകൂടി പിൻതുണയായി രാമേശ്വരത്തേയ്ക്കു കൂടെപ്പോരുന്നുണ്ടെന്നും യാതൊരു ഭയവും വേണ്ടെന്നും അരുളിച്ചെയ്തതായി കവി പ്രസ്താവിക്കുന്നു. അനന്തരം എഴുന്നള്ളത്തിനുള്ള ചട്ടംകെട്ടലുകളും വട്ടംകൂട്ടലുകളും തുടങ്ങി.

തമിഴകൃതിയിൽ പിന്നീടു് വർണ്ണിക്കുന്നതു മഹാരാജാവും ഇളയ രാജാവും

തമ്മിൽ നടന്ന ഒരു സംഭാഷണമാണു്. താൻ രാമേശ്വരത്തു തീൎത്ഥസ്നാനത്തിനു പോയി വരുവാൻ നിശ്ചയിച്ചിരിക്കുന്നു എന്നും അതുവരെ തനിക്കുവേണ്ടി രാജ്യം ഭരിക്കണമെന്നും അനുജനായ മകയിരം തിരുനാൾ രവിവൎമ്മാവിനോടു മഹാരാജാവു് അരുളിച്ചെയ്യുന്നു. രവിവൎമ്മാവു് അതുകേട്ടു് ആ ഭാരം ഏൽക്കുവാൻ താൻ ശക്തനല്ലെന്നും തന്നെക്കൂടി രാമേശ്വരത്തേക്കു കൊണ്ടുപോകണമെന്നും തിരുമനസ്സറിയിക്കുന്നു. അപ്പോൾ കുമാരൻ ചെമ്പകരാമൻ വലിയസൎവ്വാധികാൎയ്യക്കാർ എല്ലാ ചുമതലകളും താൻ വഹിച്ചുകൊള്ളാമെന്നു വിജ്ഞാപനം ചെയ്തു് അവിടത്തെ സമാശ്വസിപ്പിക്കുന്നു. "മരുകരുമായ്ച്ചെൻറു തീൎത്തമാടിവാരും" എന്നു് ഇളയരാജാവു് ഒടുവിൽ സമ്മതം നൽകുകവും ചെയ്യുന്നു. ഈ സംഭവം മലയാള കൃതിയിലും വൎണ്ണിച്ചുകാണുന്നുണ്ടു്.

൯൭൯ തുലാം ൨൮-ാംനു- "നല്ല മുഹൂൎത്തം വെല്ലാപടി യാത്തിരൈ പോക വേണ്ടും കിരകങ്കൾ നിപ്പതുണ്ടു" എന്നു ജ്യോത്സ്യന്മാർ നിശ്ചയിക്കുകയാൽ അന്നു ശ്രീപത്മനാഭസ്വാമിക്ഷേത്രത്തിലും കൃപക്കരമഠത്തിലും (ദേവീക്ഷേത്രം) വേട്ടയ്ക്കൊരു മകൻ കോവിലിലും ശ്രീകണ്ഠേശ്വരത്തും (ശിവക്ഷേത്രം) സ്വാമിദൎശനം കഴിച്ചു കാണിക്കയിട്ടു്, ചാല, കരമന, നീരകപ്പറമ്പു് (നീർമൺകര) പാപ്പനങ്കോട്ടു്, നേമം, വേങ്ങാനൂരു്, അതിയന്നൂരു് ഈ സ്ഥലങ്ങൾ കടന്നു നെയ്യാററിൻകരയിൽ എഴുന്നള്ളി കൃഷ്ണൻ കോവിലിലും തൊഴുതു കാണിക്കയിട്ടു് അന്നു രാത്രി അവിടെത്താമസിച്ചതായി തമിഴ്കൃതിയിൽ കാണുന്നു.

"അൻപൊടുകൊല്ലം തൊള്ളായിരവും
അൻപതുമൊൻപതുമാണ്ടുപിറന്നൊരു
കാൎത്തികമാസം എട്ടാംതിയ്യതി
അത്തംനാളിൽഗ്ഗുരുവാരദിനേ
മൃഗലഗ്നേഗ്ഗുരുവുദയേ അധിപതി"

എന്നു മലയാളകൃതിയിൽ പ്രസ്താവിക്കുന്ന തീയതി മഹാരാജാവു തിരുവിതാംകൂർ വിട്ട ദിവസത്തേയാണു സൂചിപ്പിക്കുന്നതു്. മഹാരാജാവിനു പുറകെ "മന്നവർകുലമണിയുടെ മരുമകനും കന്ദർപ്പസമാനനും വന്ദിപ്പോക്കുമരതരുവും സൎവ്വവിദ്യാംബുധിയും ഭുവനമനോഹരശീലനു"മായ മൂന്നാം ധരണിപാലൻ അശ്വതി തിരുനാൾ തിരുമേനിയും "ഹരിഹരചരണസരോജം വന്ദിച്ചുതിരുപ്പി നമസ്കരിച്ചു" പള്ളിയന്തലാവിൽ (അന്തോളത്തിൽ) കയറി യാത്രയായി. "കോയിൽ ഭൂപതി (കോയിത്തമ്പുരാൻ) പന്തളഭൂപതി, തരണനല്ലൂർ ചോമാതിരിയാം ഗുരു തന്ത്രീശ്വരൻ, ധരണിയിൽ പുകഴ്പെരുകിടും കൃപക്കരെ വിപ്രേശ്വരൻ ധന്വന്തരമൂൎത്തിയെപ്പോലെ ചിരട്ടമൺമൂസ്സതു" മുതലായവരും തമ്പാക്കന്മാരും മറ്റും തിരുമേനിയെ യാത്രയാക്കി വിടവാങ്ങി. "ദന്തിരിപുപരാക്രമശാലികൾ കാന്തന്മാർ നൃപസുതരാം തമ്പികൾ ചെന്താർസായകകോമളന്മാ"രും വിദ്യാംബുധിയും സുമുഖനുമായ കമുങ്ങാ വിലസൽ നൃപഗുരുവരനും "ഗംഭീരൻ വീരകുമാരൻ ചമ്പകരാമമന്ത്രിയും സമ്പ്രതി കേശവൻ ബാലാധിപനും മഹാദേവൻ ചെമ്പകരാമനും കരിമ്പച്ചപരിപാലകൻ പത്മനാഭൻ സ്വചിവാധിപനും അതിനുടെമേൽലിഖിതാധിപനാകും ശിവതാണുവത്തരുണപനും" മറ്റും തിരുമേനിയെ അനുയാത്രചെയ്തു. പിന്നീടു് തോവാള കടന്നു പോകുന്നതുവരെയുള്ള വൃത്താന്തങ്ങളൊന്നും തുള്ളൽക്കഥയിൽ വൎണ്ണിച്ചുകാണുന്നില്ല. തമിഴ്പ്പാട്ടിൽ നിന്നു നെയ്യാററിൻകരയിൽ താമസിച്ചതിൻെറ പിറേറദിവസം അമരവിളപിന്നിട്ടു പാറശ്ശാലയിൽ ചെന്നു മഹാദേവനെ തൊഴുതുകൊണ്ടു തിരുവട്ടാററെത്തി ആദികേശവസ്വാമിയെ വന്ദിച്ചു് അഗസ്ത്യകൂടത്തിൽ നിന്നൊഴുകിവരുന്ന പറളിയാറു കടന്നു.

"ചാലവഴിചാരുകോട്ടാതക്കവെയലും'കടന്തു
പാർവേന്തരിട്ട കോട്ടൈയ്യൂകമതിൽ
തക്കപത്മനാ(ഭ)പുരത്തിലേകിനാർ
ആലവിഷമുണ്ട ശിവനാതനേ! ശരണമെ
അരമനയിൽ വന്തവതരിത്തുടൻ" (൯൭

എന്നു പ്രസ്താവിക്കുന്നു. യാത്രയ്ക്കായി ഒരുക്കിയ കൂടാരങ്ങൾ തുക്കമെൺപാത്തു് അവനാഗർകോവിലിലേയ്ക്കു കൊണ്ടുപോകുവാൻ കല്പനയായി. അന്നു പത്മനാഭപുരത്തു താമസിച്ചു്, അടുത്ത ദിവസം കാലത്തു നീലകണ്ഠസ്വാമിയേയും ആനന്ദവല്ലിയമ്മനേയും തൊഴുതു രാമസ്വാമി കോവിലിലെഴുന്നള്ളി ശ്രീരാമനേയും വന്ദിച്ചു തെക്കേ കോട്ടവാതിൽവഴി പുലിയൂർ കുറിച്ചു കടന്നു "ചെന്തിൽ വേൽമുരുകരുടെ കോവിലിൽ" (കുമാരകോവിലിൽ) എഴുന്നള്ളി കാൎത്തിവള്ളിപങ്കനും മാൽമരുകനും ആയ ആദേവനെ വണങ്ങി വില്ലിട്ടാൻമൂടു്, തൊടിയോടു്, പെരുവിള, പഞ്ചക്കാടു്, (പഞ്ചവൻകാടു്) മുതലായ പ്രദേശങ്ങൾ അതിലംഘിച്ചു്,

"ചൊല്ലുംകോട്ടാർരാജ്യത്തിൽച്ചെൻറുടൻ
ശുചീന്ദ്രപ്പതിയിൽ മേവിനാർ".



യതിവൎയ്യൻ.

തത്വനിർഭരമായ ഈ ചിത്രം അലഹബാദ്ദ് മ്യൂസത്തിൽ പ്രദർശിപ്പിച്ചിരിക്കുന്നു. ഹിമാലയ പൎവ്വതത്തിലുള്ള ഒരു ഗുഹയ്ക്കകത്തു് ധ്യാനനിഷ്ഠയിൽ ഇരിക്കുന്ന ഒരു മഹർഷിയുടെ ചിത്രമാണിതു്

എന്നാണു പിന്നത്തെ യാത്രാവിവരണം. ശുചീന്ദ്രത്തു പെരുമാളേയും ശിവനേയും ഭജിച്ചു നാഗർകോവിലിലെത്തി. അവിടെ വലിയ സൎവ്വാധികാൎയ്യക്കാർ കുമാരൻ ചെമ്പകരാമനോടു പട ശേഖരിക്കാൻ മഹാരാജാവരുളിച്ചെയ്തതായും അതിന്റെ ഫലമായി ഒരു വലിയ സേന ആ സ്ഥലത്തു വന്നുചേൎന്നതായും അതിൽനിന്നു്,

"നൻറാക രാമേശ്വരം നാടിത്തീൎത്ഥമാടപ്പോക
നമ്മോടു വാറപടൈനൻറായ് തിരിയുമെൻറാർ"

തന്നോ അനുയാത്ര ചെയ്യുന്ന സൈന്യവിഭാഗത്തെ വേൎതിരിക്കുവാൻ കല്പിച്ചതായും തമിഴ്ക്കവി പറയുന്നു. അപ്പോൾ കുമാരൻ ചെമ്പകരാമൻപിള്ള "ഇശൈന്തകനക സമ്പ്രതി രാമൻ കേശവൻ", പുള്ളികൾക്കെല്ലാം വലിയ യജമാനനായ മാതേവൻ ചെമ്പകരാമൻപിള്ള, ഇവർ മൂന്നുപേരും കൂടെപ്പോകുവാൻ നിശ്ചയിച്ചു. നായന്മാരെ ശേഖരിച്ചുകൊണ്ടുപോകുന്നതിനു നാരായണൻ ചെമ്പകരാമൻ പിള്ളയേയും, അവൎക്കു ശമ്പളം കൊടുക്കുവാൻ ഈശ്വരപിള്ളയേയും, കുതിരപ്പട്ടാളങ്ങൾക്കു നേതാവായി അയ്യപ്പൻ മാതേവൻ പിള്ളയേയും, കൊട്ടാരംവക കുതിരലായം വിചാരിപ്പായി ഗോവിന്ദൻ ഈശ്വരപിള്ളയേയും, കരുവേലങ്ങൾ സൂക്ഷിക്കുവാൻ മാതേവൻ പത്മനാഭപിള്ളയേയും ചുമതലപ്പെടുത്തി. അവരെക്കൂടാതെ തമ്പിമാർവകയിൽ നീലകണ്ഠൻതമ്പിയും ചെമ്പകരാമൻ അനന്തപത്മനാഭൻ തമ്പിയും പല്ലക്കുകളിലും ഇരവിപത്മനാഭൻതമ്പി കുതിരപ്പുറത്തും തിരുമേനിയെ അനുഗമിച്ചു. ഇരവിപത്മനാഭൻ അഥവാ വടശ്ശേരി ശ്രീപത്മനാഭൻതമ്പി ധൎമ്മരാജാവിന്റെ പുത്രനായിരുന്നു എന്നറിയാം. അദ്ദേഹത്തോടു മുപ്പതിനായിരം പണം ൯൭൨ മിഥുനം ൧൩-ാംനു മേലെഴുത്തു നാരായണപിള്ള ഒരുപണപ്പലിശയ്ക്കു കടംവാങ്ങി മുളകുമടിശ്ശീല ഈടുവച്ചിൽ ഗവൎമ്മെണ്ടിലെ ആവശ്യത്തിനു വേണ്ടി ഒടുക്കിയതായി രേഖയുണ്ടു്. വൃശ്ചികമാസം ൬-ാംനു നാഗർകോവിലിൽ നാഗേന്ദ്രസ്വാമിയെത്തൊഴുതു കാണിക്കയിട്ടു് അന്നത്തെരാത്രി തിരുപ്പതിസാരത്തിൽ കഴിച്ചുകൂട്ടി. അവിടേയും ഭഗവദ്ദൎശനം മുറയ്ക്കുനടന്നു. പിറേറന്നു തോവാള കൃഷ്ണസ്വാമിയെ തൊഴുതുകൊണ്ടു് ആരുവാമൊഴിയിൽ എത്തി. അവിടെ 'മകമുതലി' (മഹമ്മദ് ആലി)യുടേയും 'ഇങ്കരചിമൂപ്പ'ന്റേയും (ഇംഗ്ലീഷ് ഈസ്റ്റിൻഡ്യാ കമ്പനി) പ്രതിനിധികൾ വന്നു തിരുമേനിയെ വേണ്ടവിധത്തിൽ ഉപചരിച്ചു. സ്നേഹംകൂടാത്ത യാതൊരു പ്രവൃത്തിയും ചെയ്കയില്ലെന്നു് ഇംഗ്ലീഷുകാർ വീണ്ടും വാഗ്ദാനം ചെയ്തു. അവിടെനിന്നു ദളവാ മാതേവൻ സുബ്രഹ്മണ്യനും (വടിവീശ്വരം സുബ്രഹ്മണ്യയ്യർ) ഭഗവതീശ്വരയ്യനും നാരായണൻ ചെമ്പകരാമപിള്ളയും പിറച്ചൂട്ടും പെരുമാൾ മാതേവൻപിള്ളയും അയ്യപ്പൻ മാതേവൻപിള്ളയും വെടിപ്പുര മേൽവിചാരിപ്പു മാതേവൻ ആതിച്ചപിള്ളയും കണക്കുകുമാരസ്വാമി ശിവതാണുപിള്ളയും വടക്കുള്ള പോററിമാരും മാടമ്പിമാരും 'അങ്കവലിയ പണ്ഡിതരും ആനപ്പുരി (ഫ) വീരർകളും' തിരുമേനിയെ പിൻതുടൎന്നു. കൎപ്പൂരമാലും ചല്ലടങ്ങളും അണിഞ്ഞു് തൂണിയും ശരവുമായി വില്ലന്മാർ അണിനിരന്നു പോകുന്നതു്, "ഇരുളോട്ടമുകിലിളകി മലൈതന്നിലേറിനപടിപോലെ" എന്നു കവി വൎണ്ണിക്കുന്നു. ആരുവാമൊഴിയിൽനിന്നു് അയ്യപ്പൻ പിള്ള ധൎമ്മസ്ഥലവും മുപ്പന്തലും കടന്നു മഹാരാജാവും പരിവാരങ്ങളും പണകുടിയിലെത്തി.

തമിഴ്കൃതിയിൽ പണകുടിയിൽവെച്ചു മഹാരാജാവും ഇംഗ്ലീഷുകാരും തമ്മിൽ ഒരു കൂടിക്കാഴ്ച നടന്നതായി പ്രസ്താവിക്കുന്നു. അവിടെ അച്യുതനെ ഭജിച്ചു വള്ളിയൂരിലെത്തി "ആറുമുക വേലവരൈ അൻപിനോടെ കൈവണങ്കി" അന്നു രാത്രിയിൽ ആ ഗ്രാമത്തിൽ താമസിച്ചു പിറേറദിവസം തിരുകുറുങ്കുടിയിൽ ചെന്നു് അവിടത്തെ ദേവന്മാരെ നമസ്കരിച്ചു് അന്നു വൈകുന്നേരം കളക്കാട്ടിൽ എത്തി. അവിടെയും വെള്ളക്കാരുമായി ഒരു കൂടിക്കാഴ്ച നടന്നു. വെള്ളക്കാർ കൊണ്ടുവന്ന സമ്മാനങ്ങൾ മഹാരാജാവു സ്വീകരിച്ചു. അന്നത്തെ രാത്രിയിൽ ആ ഗ്രാമമായിരുന്നു താവളം. ആ മാൎഗ്ഗത്തിലെ ആഘോഷം മലയാളകൃതിയിൽ വളരെ വിസ്തരിച്ചു വൎണ്ണിച്ചിട്ടുണ്ടു്. മുത്തുപോലെ ധവളമായ ശിലകൊണ്ടാണു കൂടാരങ്ങൾ പണ്ണിതിരുന്നതു്. ഊററക്കാരായ ദന്തിവീരന്മാർ വലിച്ചാൽ പോലും നീങ്ങാത്ത ചരടുകൾ കൊണ്ടു് അവ കെട്ടിമുറുക്കിയിരുന്നു. വെയിലും മഴയും മഞ്ഞും അവയ്ക്കകത്തു തെല്ലും കടന്നിരുന്നില്ല. പള്ളിത്തേവാരമുറി വെള്ളിക്കണ്ണാടിപോലെ മിന്നി. പള്ളിയറ, മടപ്പള്ളി, നടപ്പുര, നാടകശാല, പടിപ്പുര, ഗോപുരം ഇവയെല്ലാം ആ കൂടാരങ്ങളിൽ സംവിധാനം ചെയ്യപ്പെട്ടിരുന്നു. അവ കണ്ടാൽ "വെള്ളിഗ്ഗിരിയുമൊന്നഞ്ചു"മെന്നാണു കവി പറയുന്നതു്. ആനപ്പന്തി, കുതിരപ്പന്തി, കാലാൾപാളയം, കോട്ട, കൊത്തളം, കടത്തെരുവുകൾ എന്നിവയെല്ലാം അവയോടനുബന്ധിച്ചു് ഒരുക്കിയിരുന്നു. 'അപ്സരോലോകം ചമച്ചപോലെ'യാണു് ആകെക്കൂടിയുള്ള ആ കാഴ്ച, പ്രേക്ഷകന്മാൎക്കനുഭവപ്പെട്ടതു്.

കളക്കാട്ടുനിന്നു് ആററൂർവഴി മഹാരാജാവു തൂത്തുക്കുടിയിലെത്തി അവിടേയും വെള്ളക്കാരുമായി കൂടിക്കാഴ്ച കഴിച്ചു് ഒരു രാത്രി അവിടെ താമസിക്കുന്നു. പിന്നീടു് അവിടത്തെ പാളയക്കാരനായ കട്ടപ്പനായക്കനുമായി കൂടിക്കാഴ്ച നടത്തി, അവിടെ നിന്നു പള്ളിയോടമേറി തിരുമേനിയും പരിവാരവും ധനുഷ്കോടിക്കു പോയി. തിരുനൽവേലി, ആഴ്വാർതിരുനഗരി, ശ്രീവൈകുണ്ഠം ഈ സ്ഥലങ്ങളിലും കൂടി താമസിച്ചതായി മലയാളകൃതിയിൽ കാണുന്നു. ഇവ കളക്കാട്ടിനും തൂത്തുക്കുടിക്കും ഇടയ്ക്കുള്ള പ്രദേശങ്ങളാണു്. ധനുഷ്കോടിയിൽ തീൎത്ഥസ്നാനം ചെയ്തു തിരുമേനി "മാതാവാദി പിതൃക്കൾക്കെല്ലാം പ്രീതി വരുത്തി" പല ദാനങ്ങളും ചെയ്തു രാമേശ്വരത്തെയ്ക്കെഴുന്നള്ളി രാമസ്വാമിയെ വന്ദിച്ചു.

തമിഴ്കൃതി രാമേശ്വരസ്നാനത്തോടുകൂടി അവസാനിക്കുന്നു. മലയാളപ്രബന്ധത്തിൽ മഹാരാജാവു തിരിയെ തിരുവനന്തപുരത്തേയ്ക്കു് എഴുന്നള്ളിയ വിവരവും വൎണ്ണിച്ചിട്ടുണ്ടു്. തിരുമേനി രാമേശ്വരത്തു സേതുപതിയായ രാമനാഥപുരത്തിലെ രാജാവുമായി സന്ധിക്കുകയും മഹമ്മദ് ആലി അയച്ച "പൊന്മയമായ രമ്യമാം പല്ലക്കു്" സ്വീകരിക്കുകയും ചെയ്തു. തിരിയേയുള്ള എഴുന്നള്ളത്തിലും അവിടുന്നു തിരുച്ചന്തൂരിലെത്തി വേലായുധനെക്കൂപ്പി. അപ്പോഴേയ്ക്കും തിരുവിതാംകൂറിന്റെ തെക്കേ അതിൎത്തിയായ മുപ്പന്തൽമുതൽ തിരുവനന്തപുരംവരെ മഹാരാജാവിനെ വേണ്ട വിധത്തിൽ സല്ക്കരിക്കുന്നതിനുള്ള സകല സജ്ജീകരണങ്ങളും ഇളയരാജാവു ചെയ്തു കഴിഞ്ഞിരുന്നു. 'ഗംഭീരപരാക്രമ'നായ നാഗൻപിള്ള സൎവ്വാധികാൎയ്യക്കാരും കഞ്ചിരയിമ്മൻതമ്പിയും "വൻകടൽപോലെ വാക്കുള്ളോരു വെങ്കിടസുബ്ബയ്യൻ സൎവ്വാധിവരനും" ആണു് ഈ ഏൎപ്പാടുകൾക്കു് ഉത്തരവാദിത്വം വഹിച്ചതു്.

തിരുമേനി തിരുവനന്തപുരത്തെത്തി, അനുജന്റെ ഉപചാരങ്ങൾ സ്വീകരിച്ചു ശ്രീപത്മനാഭനെത്തൊഴുതു പല വിശിഷ്ടവസ്തുക്കളും നടയ്ക്കുവച്ചു കാണിക്കയിട്ടു സുഖമായിരുന്നു.

അനേകം മഹാകവികൾ കാൎത്തികതിരുനാൾ മഹാരാജാവുതിരുമനസ്സിലെ വിദ്വത്സദസ്സിനെ അലങ്കരിച്ചിരുന്നുവെങ്കിലും, അന്ധനായ മാരാരുടെ വിഭക്ത്യുജ്വലമല്ലെവരികിലും ഭക്തിസുരഭിലമായ തുള്ളൽപ്പാട്ടും അവിടത്തെ ഉദാരഹൃദയത്തെ ആവൎജ്ജിക്കുകയും തന്നിമിത്തം ആ സാധുവിന്റെ ദാരിദ്ര്യബാധ നീങ്ങുകയും ചെയ്തിരിക്കണമെന്നുള്ളതിനു സംശയമില്ല. അശ്വതിതിരുനാൾ തമ്പുരാന്റെ വഞ്ചീ

ശസ്തവത്തിലും സദാശിവദീക്ഷിതരുടെ രാമവമ്മയശോഭൂഷണത്തിലും കല്യാണസുബ്രഹ്മണ്യകവിയുടെ അലങ്കാരകൗസ്തുഭത്തിലും നിന്നു ലഭിക്കാവുന്നതിൽ എത്രയോ അധികം ചരിത്രവൃത്താന്തങ്ങൾ നമുക്കു് ഈ എളിയഗ്രന്ഥത്തിൽനിന്നു കിട്ടുന്നുണ്ടു്.

ചരിത്രകാരദൃഷ്ട്യാ പരിശോധിക്കുമ്പോൾ തമിഴ്കൃതിയും വളരെ പ്രയോജനമുള്ള ഒന്നാണെന്നു പ്രത്യേകിച്ചു പറയേണ്ടതില്ലല്ലോ. വില്ലടിച്ചാൻപാട്ടുകൾ നിർമ്മിച്ച കവികൾക്കു ദേശാഭിമാനം ധാരാളമുണ്ടായിരുന്നു.

ധർമ്മരാജാവിന്റെ രാമേശ്വരയാത്രയേപ്പററി, അപ്രകാശിതങ്ങളായ ഈ രണ്ടു ഗ്രന്ഥങ്ങളിൽനിന്നല്ലാതെ മറെറാരിടത്തുനിന്നും നമുക്കു യാതൊരറിവും ലഭിക്കുന്നില്ല. കൂടെ എഴുന്നള്ളിയ മഹാകവി അശ്വതിതിരുനാൾ കൊച്ചുതമ്പുരാൻ ഈ വിഷയത്തേ അധികരിച്ചു് ഒരു കാവ്യം രചിച്ചിരുന്നു എങ്കിൽ, അതെത്ര വിശിഷ്ടമായിരുന്നിരിക്കും? അങ്ങനെ ചെയ്യാഞ്ഞതു സാഹിത്യത്തിന്റെ ദൗർഭാഗ്യമെന്നേ പറവാനുള്ളു!

# അരക്കന്മാർ.

(ജി. ഗോപാലപിള്ള ബി. ഏ. എൽ. ററി)

രംഭയുടെ ശാപം കെട്ടിവച്ച രാവണനേയോ, തലയ്ക്കു വെളിവില്ലാതെ മയങ്ങിക്കഴിഞ്ഞുകൂടിയ കുംഭകർണ്ണനേയോ, കൂട്ടുകാരേയും ബന്ധുക്കളേയും ചതിച്ച് ശത്രുപക്ഷത്തു് ചേർന്ന വിഭീഷണനേയോ, അവരുടെ പാരമ്പര്യമുണ്ടെന്നഭിമാനിക്കുന്നവരേയോ, ഉദ്ദേശിച്ചല്ല സാധാരണ ആളുകൾ "അരക്കന്മാർ" എന്നു പറയാറുള്ളതു്. അരക്കനു് പര്യായമായിട്ടു പ്രചാരത്തിലിരിക്കുന്ന ഒററവാക്കു് "പിശുക്കൻ" എന്നു മാത്രമാണു്.

മഹാബലിതുടങ്ങി ഒരു സ്ത്രീയുടെ ചട്ടകംകൊണ്ടു രണ്ടുതുണ്ടമായിത്തീർന്ന രാഹുകേതുക്കൾവരെ എത്രയോഗ്യന്മാരായ അസുരന്മാരുണ്ടായിരുന്നു. അവർക്കു് പററിയിട്ടുള്ള അമളികൾ മുഴുവൻ അവരുടെ യോഗ്യതകൾകൊണ്ടു മാത്രം, ഉണ്ടായിട്ടുള്ളതല്ലേ? ദേവന്മാരെപ്പോലെയുള്ള ധൂർത്തുകളൊന്നുമിവർക്കില്ല. നൃത്തത്തിനു് ദാസികളെ പുലർത്തുന്ന ചെലവ് അവർക്കില്ല. വെറും കാഴ്ചകൾ കണ്ടു രസിച്ച് ആടിപ്പാടി നടക്കാനായുണ്ടാക്കിയ നന്ദനോദ്യാനം സൂക്ഷിക്കുന്നതിനു് ഇവർ ചെലവ് ചെയ്യുന്നില്ല. ആവശ്യങ്ങളെല്ലാം കൊടുക്കുന്ന കാമധേനുവിനെ തീററിപ്പോററുന്നതിനും ചെലവില്ല. കല്പവൃക്ഷത്തിനു് വളമിടുന്ന ചെലവ്പോലും അവർക്കില്ല. ഇങ്ങനെ തോന്ന്യാസച്ചെലവുകൾ ഒന്നുമില്ലാതെ അടങ്ങിയൊതുങ്ങി കഴിയുന്നവരായതുകൊണ്ടായിരിക്കാം ഇവർക്കും "അരക്കന്മാർ" എന്ന പര്യായം ഉണ്ടായതു്!

ഇക്കൂട്ടരെപ്പററി നിർദ്ദാക്ഷിണ്യമായി നിശിത വിമർശനം നടത്തുന്ന മഹാദ്രോഹികൾ ഈ നാട്ടിൽ വളരെ അധികമാണു്. സ്വന്ത അത്യാവശ്യങ്ങൾക്കുപോലും ചെലവുചെയ്യാതെ പട്ടിണികിടന്നുണ്ടാക്കുന്ന പണം അവരുടെ കയ്യിലുണ്ടെന്നുള്ളതാണു് അവരെപ്പററിയുള്ള സാധാരണ റിമാർക്കു്. ഇതിൽപരം സൽപ്രവൃത്തി ചെയ്യുന്നതാരാണു്? മററു പലരേയും പട്ടിണിയിട്ടു ഞെക്കിപ്പിഴിഞ്ഞുണ്ടാക്കുന്ന പണത്തിനേക്കാൾ എത്ര ഭേദമാണതു്? ദാരിദ്ര്യം പറഞ്ഞു് തെണ്ടിമേടിക്കുന്ന പണത്തിനേക്കാൾ എത്ര ഉയർന്ന സ്ഥാനമാണു് ആ ക്ലാവ് പിടിച്ച നാലുകാശുതുട്ടുകൾക്കുള്ളതു്? സിനിമായുടെയോ നാടകത്തിൻേറയോ പേരിൽ ഈ തുട്ടുകൾ വെളിയിൽ പോകാറില്ല. നന്ദികെട്ട സിൽബന്ധികളെ ഊട്ടുന്നതിനും വളർത്തുന്നതിനും ആ പണപ്പെട്ടി അത്ര എളുപ്പം തുറക്കപ്പെടാറുമില്ല.

പണം എത്ര കൂട്ടിയാലും തികയുകയില്ലെന്നു് ഇക്കൂട്ടർക്കു നല്ല ബോദ്ധ്യമുണ്ടു്. അവരുടേയോ അവരുടെ സന്താനങ്ങളുടേയോ കൈവശം അതു എന്നും ഇരിക്കയില്ലെന്നും അവർക്കു നിശ്ചയമുണ്ടു്. പിന്നെ എന്തിനാണവർ സമ്പാദിക്കുന്നതു്? ഒരു കവി കവിത എഴുതുന്നതെന്തിനാണു്? ഒരു സഹൃദയൻ കവിത വായിച്ചു രസിക്കുന്നതെന്തിനാണു്? കവി, കവിത എഴുതുന്നതു് അതിനു് വേണ്ടി തന്നെയാണു്. എഴുതുന്നതിൽ അവൻ രസിക്കുന്നു. അരക്കൻ മടിശീല വീർപ്പിക്കുന്നതും മറെറാന്നിനുമല്ല. അതു അവനു് ഒരു കലയാണു്. പണം വർദ്ധിക്കുന്നതു് കണ്ടു് അരക്കൻ ആനന്ദിക്കുന്നു. കവി എഴുതി എഴുതി തൃപ്തനാകുന്നു. അരക്കൻ സമ്പാദിച്ച് സമ്പാദിച്ച് രസിക്കുന്നു. യഥാർത്ഥ കവി അവൻെറ എഴുത്തു പൂർണ്ണതയിൽ എത്തി എന്നു് വിചാരിക്കുന്നില്ല. അരക്കൻ അവൻെറ സമ്പാദ്യത്തിൻെറ സീമ അറിയുന്നില്ല.

ആളുകൾക്കു പലർക്കും ഇവരോടു് അത്ര തൃപ്തിയില്ല. പ്രമാണം കൂടാതെ പണം അഡ്വാൻസ് കൊടുക്കാത്തതുകൊണ്ടു് അങ്ങുന്നന്മാർക്കും, തെല്ലാൽ തുകയുടെ ചെറുപ്പം കൊണ്ടു് സിൽബന്ധികൾക്കും, കൈവായ്പക്കു് പലിശ വാങ്ങുന്നതുകൊണ്ടു് അദ്ധ്യാപകന്മാർക്കും അധികം അടുപ്പിക്കാത്തതുകൊണ്ടു് അയൽക്കാർക്കും, വീട്ടിൽ കേറിയിറങ്ങി നടക്കാൻ അനുവദിക്കാത്തതുകൊണ്ടു് അനംഗന്മാർക്കും ഇവരോടു് അത്ര പത്ഥ്യമല്ല. വലിയ പുഛമാണുതാനും. എങ്കിലും ഇവരെല്ലാം അരക്കൻെറ പുറകിൽ ഓഛാനിച്ചു കൂടുന്നതു ഒരിക്കലോ രണ്ടു് പ്രാവശ്യമോ അല്ല.

ലോകകാര്യങ്ങളെപ്പററി മുഴുവൻ വിമർശനം നടത്തുന്ന കണ്ടക്ടറന്മാരും ഏജൻറന്മാരും തുടങ്ങി വട്ടവാശിമാത്രം മേടിക്കുന്ന രജിസ്റ്ററുവരെ ഇവരെപ്പററി അഭിപ്രായപ്രകടനം നടത്തുന്നതിൽ നിന്നും പിന്മാറി നിൽക്കുന്ന പതിവില്ല.

നല്ല നട്ടുച്ചസമയത്തു പൊടി മുഴുവൻ പറപ്പിച്ചുകൊണ്ടു് ബസ്സ് വേഗം ഓടിച്ചു പോകയായിരിക്കും. തലയിൽ ഒരു തോർത്തു്, മടിയിൽ നല്ല ഭാരമുള്ള ഒരു മടിശീല; ഒരു പഴയ ശീലക്കുട ഇത്രയുമായി ഒരു മനുഷ്യൻ ഒരു ഇരുപതടി അകലത്തിലുള്ള മൈൽകുററിയെ ലക്ഷ്യമാക്കി ഓടിക്കൊണ്ടു് വണ്ടി നിർത്തുന്നതിനു് കൈകാണിക്കുന്നു. ബസ്സ്റ്റാൻഡിൽ എത്തുന്നതുവരെ ഡ്രൈവർസാറിനും കണ്ടക്ടർ സാറിനും പ്രസംഗത്തിനുള്ള വിഷയം കിട്ടുന്നതിനു ഇത്രയും ധാരാളമാണു്. ഈ ബോറിംഗുകേട്ടു് ബസ്സിലിരുന്നു് ചിരിക്കണമെന്നാണത്രേ നിബന്ധന.

ഡ്രൈ—'പുള്ളി കൈകാണിക്കുന്നു. ഇന്നലെ വൈകിട്ടു് കൊപ്രായുമായിപ്പോയിട്ടുള്ളവരവാ. നിർത്തണോ?

ക—പോട്ടെന്നേ! ചാർജ്ജിനു് വഴക്കു പറയാനാരേക്കൊണ്ടു് കഴിയും?

ഡ്രൈ—'എന്തിനപ്പാ ഈയാളിങ്ങനെ വലിച്ചുകൂട്ടുന്നതു്. ഇതുവരെ തെകഞ്ഞില്ല്യേ? ആ പീടികയുടെ പടിഞ്ഞാറുവശത്തെ റബ്ബർതോട്ടം ഈയാള് മേടിച്ചെന്നു് കേട്ടല്ലോ?

ക:—എന്നിട്ടു കണ്ടിട്ടില്ലയോ. ദാരിദ്ര്യം നടന്നുപോരികയാ.

ഇതു കേൾക്കുമ്പോൾ നമ്മുടെ അയൽപക്കത്തുണ്ടായിരുന്ന ഒരു പിശുക്കൻ മൂപ്പീന്നിനെ നാം ഓർത്തുപോകും. നടക്കുന്നതിനെപ്പററി എന്താ ഇത്ര പുഛിക്കാൻ? അയാൾക്കു വീട്ടിൽ നേരത്തെ ചെന്നിട്ടു അത്യാവശ്യമൊന്നുമില്ലായിരിക്കും. പോരെങ്കിൽ കാൽനടയുടെ മാഹാത്മ്യം അയാൾ ഗ്രഹിച്ചിരിക്കും. തിരുവനന്തപുരത്തുനിന്നും കൊല്ലത്തിനു് പോയതു് അയാൾ വള്ളത്തിലാണു് പോലും. ഈ ചാർജ്ജ് കേട്ടാൻ അയാൾ ഏതോ മഹാപാതകം ചെയ്തതുപോലെ തോന്നും. ഈ ക്ഷാമകാലത്തു പണക്കാരായ തീവണ്ടി കമ്പനിയേക്കാൾ നമ്മുടെ സഹായമാവശ്യപ്പെടുന്നതു് സാധുവായ വള്ളക്കാരനല്ലേ? പോരെങ്കിൽ ട്രെയിൻ ചാർജ്ജ് 10 ണ. ട്രാൻസ്പോർട്ടു് 12 ണ. വള്ളം ഒ

നോമുക്കാൽ പണം. സന്ധ്യക്കു വള്ളം കേറിയാൽ അടുത്ത ദിവസംതന്നെ അങ്ങെത്തുകയും ചെയ്യും. തിരുവനന്തപുരത്തിനുള്ള അയാളുടെ ആദ്യത്തെ യാത്രയിൽ തന്നെ ഈ ക്ഷാമകാലത്തു്, ഈ ലാഭമാർഗ്ഗം കണ്ടു പിടിച്ചതിൽ അയാളെ അനുമോദിക്കുന്നതിനു് പകരം അയാൾ എല്ലാം പഞ്ഞിയിൽക്കൂടി അരിച്ചേ വിടുകയുള്ളു എന്നു് പറയുന്നതു് എത്ര അറിവില്ലായ്മയാണു്.

അടുത്ത വിമർശനം അയാളുടെ ആഹാരത്തെ സംബന്ധിച്ചാണു്. രാവിലെ കാപ്പിക്കു പകരം ജീരകവെള്ളമാണെന്നും അയാളുടെ അത്താഴത്തിനും മുത്താഴത്തിനും ഇടയ്ക്കു മററാഹാരം ഇല്ലെന്നും മററുമാണു്. കാപ്പിയുടെ ദൂഷ്യവും ജീരകവെള്ളത്തിന്റെ ഗുണവും അയാൾ ശരിയായിട്ടു ഗ്രഹിച്ചിട്ടുണ്ടെന്നാണിതിന്റെ അർത്ഥം. അല്ലാതെ അയാൾ "പിശുക്ക" കൊണ്ടിങ്ങനെ ചെയ്യുന്നു എന്നു പറയുന്നതു് മനഃപൂർവ്വവൈരാഗ്യം കൊണ്ടാണു്.

അയാൾ ഷർട്ടും കോട്ടുമിടുന്നില്ലെന്നും രണ്ടാംമുണ്ടിനുപയോഗിക്കുന്നതു് കച്ചത്തോർത്താണെന്നും, തലമുടി ക്രോപ്പ് പരിഷ്കൃതരീതിയിൽ നടത്താത്തതും മററും "മുണ്ടിന്റെ തുമ്പുകളിൽ കെട്ടിത്തൂക്കുന്ന പ്രകൃതം" കൊണ്ടാണെന്നും കണ്ടക്ടർ സാർ ചാഞ്ജുകൾ തുടരുകയായി. ഈ ഉഷ്ണകാലത്തു ഒരു ഷർട്ടും കോട്ടും മററും ഇട്ടു് എന്തിനാണു് വിയർപ്പിൽ നാറി കിടക്കുന്നതു്? വല്ല പള്ളിക്കൂടങ്ങളിലും കേറിയിറങ്ങേണ്ട ആവശ്യമുണ്ടായിരുന്നെങ്കിൽ അതൊക്കെ ഒരാവശ്യമാണെന്നു് വയ്ക്കാം. സാധു അയാൾക്കതൊക്കെ എന്തിനാണു്? വയസ്സു് 45 കഴിഞ്ഞു. തല ചീകി മിനുക്കുന്നതും മധുരനേര്യതിടുന്നതും ഇപ്പോഴാണോ?

'ഇതെല്ലാം സഹിക്കാം സാറേ. അയാളുടെ പ്രാരബ്ധം പറച്ചിലാണേ സഹിച്ചുകൂടാത്തതു്', എന്നായി ഒടുവിൽ.

---

# ബസ്സിന്റെ വില.

"ഓമനക്കുട്ടൻ........."

(വിദ്വാൻ ആർ. വാസുദേവൻകർത്താ)

ആററുവെള്ളമെൻ വീട്ടിൽക്കേറിവ-
ന്നുററംഭാവിച്ചുലാത്തീട്ടും,
പ്രത്യൂഷാനിലൻ കണ്ണരന്ധ്റത്തിൽ
പ്രത്യൂഹാലാപം പാടീട്ടും,
പേടിക്കാതൊരു കൊച്ചുതോണിയിൽ
പാടമാം കായൽതാണ്ടിഞാൻ
പെയ്യും മാരിതൻ ശീതോപചാരം
മേയ്യിലേറെറാട്ടും കൂസാതെ,
മൂന്നുമൈലോളം ദൂരം പിന്നിട്ടു്,
വന്നുറോട്ടിന്റെ സന്ധിയിൽ,
കാറിൻകാഹളം കേൾപ്പാൻകാംക്ഷിച്ചു
കാതും കൂർപ്പിച്ചു നിന്നുഞാൻ.
ഭൂവിൽനിന്നതു കേട്ടില്ലന്നല്ല,
ദ്യോവിൽക്കേട്ടുതേഘോരമായ്.
അട്ടിക്കീന്നുപുറപ്പെട്ടേൻവീണ്ടു-
മുട്ടിഷ്ടസ്ഥാനത്തെത്തുവാൻ
അഞ്ചൽപ്പെട്ടിയെന്നുണ്ടൊരുദേശം!
അഞ്ചാതെ തത്ര നിന്നുഞാൻ
കണ്ടപാന്ഥന്മാരെന്നോടുചൊന്നാർ
വണ്ടിയൊക്കെയും പോയതായ്!

ആശാഭംഗവും ക്ലേശവും രണ്ടു
പാശങ്ങൾപോലെൻ പാദത്തെ
പിന്നാക്കം വലിച്ചെന്നാലുംഭേഹം
മുന്നോട്ടുതന്നെ പോയല്ലൊ.
ജീവിതാദ്ധ്വാവിൽ മുററും കാണുന്നു-
ണ്ടീവിധമോരോ മുള്ളുകൾ.
മാർഗ്ഗക്ലേശത്താൽ പിന്തിരിക്കുന്ന-
താക്ഷംസ്ലാഘ്യമായ് കാണ്മീല.
സായാഹ്നത്തിൽഞാനെംസിറോട്ടിലേ-
ക്കായാസപ്പെട്ടുകേറിനേൻ.
പാലക്കുഴയെന്നുള്ളൊരു ദിക്കിൽ
പാലത്തിന്റെ സമീപത്തിൽ
കാപ്പിക്കച്ചോടം തുഷ്ടനായ്ചെയ്യും
മാപ്പിളയെന്നോടോതിനാൻ.
"തിട്ടമായിട്ടും കിട്ടുകില്ലിനി
മോട്ടർവണ്ടി കിഴക്കോട്ടു്
കാപ്പിയും പുട്ടും ഞാൻതരാമതു
സാപ്പിട്ടുകൊണ്ടുറങ്ങീടാം"
അമ്മൊഴിയാൽപൊലിഞ്ഞുപോയല്ലൊ
നമ്മുടെയാശാദീപവും
ഒന്നിന്നുമീതെയൊന്നായ്ദുർവ്വിധി
പിന്നെയും പ്രഹരിക്കുന്നു.
എന്തുചെയ്യേണ്ടുവെന്നുചിന്തിച്ചു
ഹന്ത! ഞാൻ വിശ്രമിക്കുമ്പോൾ
വട്ടക്കണ്ണൻവിളക്കിന്റെ ജ്വാല
പെട്ടെന്നെൻ മുൻപിൽപ്രത്യക്ഷം!
മോട്ടർക്കൊമ്പിന്റെ പെപ്പെപ്പേശബ്ദം
കേട്ടുഞാനേററം തുഷ്ടനായ്
മോട്ടറിൽക്കേറിജ്ജന്മസാഫല്യം
കിട്ടിയമട്ടിൽപോയി ഞാൻ.
ബസ്സിന്റെവിലയന്നത്തെരാത്രി
യസ്സലായിട്ടുബോദ്ധ്യമായ്,
ക്ഷുത്തിനാലല്ലാ ചോറിൻമാഹാത്മ്യം
ബോദ്ധ്യമാകുന്നു മർത്ത്യരിൽ.
പെട്ടെന്നു നമ്മേ വീട്ടിലെത്തിക്കും
മോട്ടർവീരനു മംഗളം!

---

# കൂട്ടിലിട്ട കാട്ടുജന്തുക്കൾ.

—ഗാഥ—

(കെ. പി. പത്മനാഭൻതമ്പി, ബി. എ)

വിശ്വവിശ്രുതനായ അപ്ടൺ സിൻക്ലയർ (Upton Siuclair) എന്ന ഗ്രന്ഥകാരന്റെ "The Menagerie" എന്ന വികാരോത്തേജകമായ പദ്യകൃതിയുടെ പാഠാന്തപദ വിവൎത്തനമാണിതു്. അമേരിക്കയിലെ കൂലിവേലക്കാരുടെ ഒരു സങ്കേതത്തിലെ, ദുരിതസമ്പൂൎണ്ണമായ നിശാകാലത്തെ അനുഭവങ്ങളെ പരാമർശിച്ചു് എഴുതീട്ടുള്ള ഈ കവിത സിൻക്ലയരുടെ സമസ്യഷ്ടിസ്നേഹത്തിനു് മകുടോദാഹരണമാണു്.)

നാട്ടിലെ സ്ത്രീ പുമാന്മാരൊക്കെ വന്നാലും
വിട്ടിട്ടു നിങ്ങടെ പുഷ്പതലം.
വാസന വായ്ക്കുന്ന ഗേഹമേ വിട്ടിട്ടെൻ
വാസസ്ഥലത്തെത്തിൻകാവൽ കാക്കാൻ,
കാത്തുകൊൾകെൻകൂടെ നീളുന്ന നാഴിക-
യെല്ലാത്തു മുഷിയുന്ന വാട്ടം തീക്കാൻ,
കേട്ടീടിറങ്ങതിൻ നാദങ്ങൾ പണ്ടുള്ളോർ
കാട്ടിലങ്ങാദിമരാത്രിയിങ്കൽ
പേടിച്ചു പേടിച്ചു തൽ ഗുഹയ്ക്കുള്ളിലേ-
യ്ക്കോടീട്ടു കമ്പിട്ടുകേട്ടപോലെ,
ഇങ്ങിതാ കൂടിയിരുമ്പഴിക്കൂട്ടിലായ്
തിങ്ങിക്കിടക്കുന്ന കാട്ടുജന്തു,
ലോകമിതത്രയും നിങ്ങൾ വളൎത്തുന്ന-
താകമാനം പിന്നെ വേട്ടയാടാൻ.
ശ്രദ്ധിക്കിനക്കൂക്കം—ഒന്നിന്നുറക്കത്തിൽ
ബുദ്ധിമയങ്ങുന്ന നല്ലുപോലെ,
ശ്രദ്ധിക്കിൻ ഗർജ്ജനം—ഒന്നിന്നുസ്വപ്നബുദ്ധിമറിയുന്നുചോരകാണാൻ (ത്തിൽ



ശ്രദ്ധിക്കിൻ-മോങ്ങുന്നണരുന്നൊരു ജന്തു
ബുദ്ധികലങ്ങിക്കരയുന്ന പോൽ,
പിന്നീടു പെട്ടെന്നു നിശ്ശബ്ദമായതി-
ലുന്നീടിൻ ശബ്ദമൊന്നൊന്നുതന്നെ,
ഏതൊരു ജന്തുവോ മൂട്ടകടിക്കുമ്പോ-
ളേതോ തരത്തിലുരുമ്മുന്നു തോൽ.

അല്ലേ ഹാ! നാട്ടിലെ ശ്രീമതി ശ്രീമാന്മാ-
രല്ലേ ഹാ! വന്നാലുമെന്റെ കൂടെ,
കാത്താലുമിക്കാഴ്ച നിങ്ങളുടേതെന്നൊ-
ന്നോൎത്താലും കാണണ മൊത്തപോലെ.
നിങ്ങൾതൻതോഷാഭിമാനസന്താനമായ്
നിങ്ങളേ പൂട്ടുന്ന ജന്തുക്കളെ.
നിങ്ങടെ തണ്ടിനെക്കാട്ടുന്ന വണ്ടിക-
ളങ്ങനെ തന്നെ വലിക്കുന്നവ,
നിങ്ങടെ സദ്യയ്ക്കുവയുടെ ചോരയിൽ
മുങ്ങത്തക്കവണ്ണം കണ്ടിക്കുന്നു!
നിങ്ങടെ ലോകങ്ങളൊക്കെയുമോട്ടുവാൻ
മങ്ങാതെ യന്ത്രം തിരിക്കുന്നവ!
വന്നാലുമിപ്പോളൊന്നിച്ചൊന്നാലോചിപ്പി
ന്നെന്നാണീതെങ്ങനെയാകുമെന്നോ,
ദൈവമയയ്ക്കുന്ന ദൂതരെയിങ്ങോട്ടു-
ങ്ങേവം നടത്തുന്ന പണ്ടേപ്പോലെ,
ദൈവദൂതരെരിഞ്ഞിട്ടിങ്ങോട്ടെത്തുമ്പോ-
ളായവരീയഴി തുണ്ടമാക്കും!
ഇപ്രകാരം ദൈവം ശ്രീമതി ശ്രീമാന്മാ-
രപ്രഭുക്കളോടും ചെയ്തുതീക്കും!
ഇങ്ങനെക്കൂട്ടിലെജ്ജന്തുക്കളെവിട്ടും
നിങ്ങടെയങ്ങാടി കൊള്ള ചെയ്യാൻ!

---

ചെറുകഥ.

# അഞ്ചു കറൻസിനോട്ടുകൾ.

(ആലപ്പുഴ എൻ. ഐ. തോമ്മസ് ബി. ഏ.)

"**അ**മ്മച്ചി, വെശക്കുന്നു, കുറച്ചു വെള്ളമെങ്കിലും തരണേ" എന്നു് ഏഴു വയസ്സു പ്രായമുള്ള ഒരു ബാലൻ കരഞ്ഞു. "ദൈവമെ എന്റെ തല കറങ്ങുന്നു. എത്ര ദിവസമായി ഇററു കഞ്ഞിവെള്ളം കുടിച്ചിട്ടു്." എന്നു് അതിന്റെ ഇളയ പെൺകുട്ടി. എല്ലായിലും ഇളയകുട്ടി കരച്ചിൽ തുടങ്ങിയിട്ടു ഒരു നാഴികയായി. നിരാശ്രയയായ, ആ മാതാവു് എന്തു ചെയ്യും? കയറു പിരിക്കുവാൻ തൊണ്ടു തല്ലുകയാണവൾ. അതു ശരിയാക്കി, കയറു പിരിച്ചു മാത്തച്ചന്റെ പീടികയിൽ കൊണ്ടു വിററിട്ടു വേണം അരി വാങ്ങുവാൻ. അതുവരെയും ആ പിഞ്ചു കുഞ്ഞുങ്ങളുടെ രോദനം അവൾ എങ്ങിനെ സഹിക്കും. പട്ടിണിയാലും, നിരന്തര കായക്ലേശത്താലും, ദുർബലയായി പരിണമിച്ചിരുന്ന മാമ്മി,—അതാണവളുടെ പേർ—വേണം ഈ മൂന്നു ശിശുക്കളേയും സംരക്ഷിക്കുവാൻ.

മാമ്മി ഒരു സുന്ദരി ആയിരുന്നു. ആ കാലങ്ങൾ ഇങ്ങിനി വരാത്തവണ്ണം അസ്തമിച്ചിരുന്നു. അന്നു് അവളെ വേഷഭൂഷാദികൾ അണിയിച്ചു വിവാഹത്തിനായി പള്ളിയിലേക്കയച്ചപ്പോൾ, അവളുടെ വാത്സല്യമാതാവു ആലിംഗനം ചെയ്തു അവളുടെ നിറുകയിൽ ചുംബിച്ചതു് ഇന്നും അവൾ മറന്നിട്ടില്ലാ. അന്നത്തെ ആഡംബര കോലാഹലങ്ങൾ അവളുടെ സ്മൃതിപഥത്തിൽനിന്നും മറഞ്ഞിട്ടില്ല. ബന്ധുമിത്രങ്ങളുടെ മംഗളാശംസകളാണു് അന്നു് അവളുടെ ശ്രോത്രങ്ങളിൽ മുഴങ്ങിയതു്. ഇന്നോ, ടേ-ടേ—എന്നു തൊണ്ടുതല്ലുന്ന ശബ്ദം മാത്രം. അയൽവീട്ടിലെ മാത്തൻ മുതലാളിയുടെ ഭാര്യകൊണ്ടുവന്നതിൽ കൂടുതൽ പണവും ആഭരണങ്ങളും അവൾ കൊണ്ടുവന്നിരുന്നു. അന്നു് അവളായിരുന്നു ആ ദിക്കിലെ സുന്ദരി. ഒൻപതുവർഷക്കാലത്തെ, ധൂർത്തനും വഞ്ചകനും ആയ ഭർത്താവിനോടുകൂടിയുള്ള വാസം അവളേ നിർദ്ധനയും നിരാധാരയും, ഒരു രോഗിണിയും, മാതാവും ആക്കിതീർത്തു. വസ്തുക്കളെല്ലാം അവളുടെ ഭർത്താവു വിററു. അവസാനമായി ആഭരണങ്ങളെല്ലാം ഒന്നൊന്നായി പണയം വച്ചു, മദ്യം സേവിച്ചു. തന്നോടു് ആദ്യകാലങ്ങളിൽ ഏററവും പ്രേമത്തോടുകൂടി പെരുമാറിയിരുന്ന ഭർത്താവു ഈ വിധത്തിൽ ആയിതീരുമെന്നു് അവൾ ഒരിക്കലും വിചാരിച്ചിരുന്നില്ല. ഒടുവിൽ നിത്യവും അവൾ ദേഹോപദ്രവം ഏൽക്കേണ്ടതായി വന്നു.



മി: എൻ. ഐ. തോമ്മസ് ബി. ഏ.

ഇന്നു് ശുഷ്ക്കിച്ചു മുരടിച്ചു ഒരസ്ഥിപഞ്ജരമാണവൾ. കടക്കാരുടെ ശല്യം കൂടിയപ്പോൾ ഒരു ദിവസം അവളുടെ ഭർത്താവു എവിടെയോ പുറപ്പെട്ടുപോയി. മാമ്മിയേയും കുട്ടികളേയും കടക്കാർ വീട്ടിൽനിന്നും ഇറക്കി. നിരാശ്രയരായ അവർ മാത്തൻ മുതലാളിയുടെ പറമ്പിൽ ഒരു ചെററപ്പുരയിലാണു് ഇപ്പോൾ താമസിക്കുന്നതു്. അവളുടെ ഭർത്താവു് ഒളിച്ചോടിപോയിട്ടു കൊല്ലങ്ങൾ മൂന്നുകഴിഞ്ഞു.

മാമ്മി, കയറു പിരിച്ചു കഴിഞ്ഞു. എട്ടുമുടി ഉണ്ടു്. വേറെ എവിടെ ആണെങ്കിലും സുമാർ നാലുചക്രം കിട്ടും. പക്ഷേ മുതലാളി വഴക്കം പറയും, മൂന്നുചക്രത്തിൽ കൂടുതൽ കൊടുക്കയുമില്ല. അവൾ ധൃതി ആയി മാത്തച്ചന്റെ കടയിലെത്തി. അവിടെ അധികം ആളുകൾ ഉണ്ടായിരുന്നില്ല. കീറിപ്പറിഞ്ഞു, തുന്നിക്കൂട്ടിയ വസ്ത്രങ്ങളോടുകൂടിയാണു് മാമ്മി പ്രവേശിച്ചതു്. "മുതലാളീ! ഈ കയറെടുത്തിട്ടു അതിന്റെ കാശിനു അരി ഇങ്ങുതാ. വേഗമാകട്ടെ. കുഞ്ഞുങ്ങൾ കരഞ്ഞു മരിക്കാൻ തുടങ്ങുന്നു."

"നീ ധൃതിവയ്ക്കണ്ടാ, ഇതാ! ഇതുകൊണ്ടുപോയി തൽക്കാല ആവശ്യങ്ങൾ കാണുക" എന്നു പറഞ്ഞു ഒരു രൂപാ അയാൾ അവളുടെ കയ്യിൽ വച്ചുകൊടുത്തു.

"അയ്യോ. എനിക്കു വേണ്ടാ, ഇതു ഞാനെങ്ങിനെ തിരിയെ തരും," ഇത്രയും പറഞ്ഞു അവൾ രൂപാ തിരിയെ പെട്ടിപ്പുറത്തുവച്ചു." എന്റെ കയറിന്റെ വില തന്നാൽ മതി."

മാത്ത:— "മാമ്മി, നിനക്കു ലോകപരിചയമില്ല. നീ ആണു് ആ പാവപ്പെട്ട കുഞ്ഞുങ്ങളെ പോറേറണ്ടതു്. നിന്റെ ഭർത്താവിന്റെ വക മിക്ക വസ്തുക്കളും ഞാനല്ലേ നടത്തി എടുത്തതു്. അവ എനിക്കു വളരെ ലാഭത്തിലാണു് കിട്ടിയതു്. അതിനു പരിഹാരമായെങ്കിലും ഞാൻ വല്ലതും ചെയ്യേണ്ടേ. ഇതു സ്വീകരിക്കൂ.

കടയിൽ ആളുകൾ വന്നുതുടങ്ങി. മാമ്മി രൂപായുംകൊണ്ടു വീട്ടിലേക്കു നടന്നു. അവളുടെ ദേഹം ആകെ വിറക്കുന്നുണ്ടായിരുന്നു. ആലോചിക്കുവാൻ പോലും അവൾക്കു ശക്തി ഉണ്ടായില്ല. ഒരാഴ്ച കഷ്ടിച്ചങ്ങിനെ കഴിഞ്ഞുകൂടി. വീണ്ടും പട്ടിണി ആയി. തൊണ്ടു തല്ലുവാൻ അവൾക്കു കെല്പില്ല. എങ്കിലും അവൾ അതു ചെയ്തു.

കുഞ്ഞുങ്ങൾ പട്ടിണികൊണ്ടു എരിപിരികൊണ്ടു. മുതലാളിയുടെ അടുക്കൽ

ചെന്നു് അവൾ സങ്കടമൊക്കെ പറഞ്ഞു. കുറെ അരിയും സാമാനങ്ങളും അയാൾ കടമായിക്കൊടുത്തു. ഉദ്ദേശം അരരൂപായ്ക്കു പിടിപ്പുള്ള സാമാനങ്ങൾ. അത്രക്കേയുള്ളു. പക്ഷെ ഇങ്ങനെ കടം വാങ്ങുന്ന മുതലൊക്കെ എങ്ങനെ തിരിയെക്കൊടുക്കുമെന്നുള്ള ചിന്തപോലും അവൾക്കില്ല. കിട്ടുന്നിടത്തോളം വാങ്ങണമെന്നവൾ തീർച്ചപ്പെടുത്തി. കുഞ്ഞുങ്ങളേയും അവളേയും ഏതുതരത്തിലെങ്കിലും ദാരിദ്ര്യദേവതയുടെ കക്ശമായ പാശബന്ധത്തിൽ നിന്നും വിമുക്തരാക്കണമെന്നേ അവൾ ആഗ്രഹിച്ചുള്ളു. വസ്ത്രം കീറിപ്പറിഞ്ഞു. പുറത്തേക്കിറങ്ങുവാൻ നിവൃത്തിയില്ല. അടുത്ത ദിവസം പിരിച്ച കയറു് മൂത്ത മകന്റെ പക്കൽ പീടികയിലേക്കു കൊടുത്തയച്ചു. മാമ്മിയെ പ്രതീക്ഷിച്ചു് അവളോടു ചില കാര്യങ്ങളൊക്കെപ്പറയണമെന്നു തീർച്ചപ്പെടുത്തി ഇരുന്ന മുതലാളിക്കു കൊച്ചനെ കണ്ടിട്ടു തീരെ രസിച്ചില്ല.

“എന്തെടാ! നിന്റെ അമ്മ എവിടെ? ഇന്നു നീ കയറും കൊണ്ടു വന്നതെന്താ?”

“അമ്മയ്ക്കു നല്ല മുണ്ടില്ലാത്തതിനാൽ പുറത്തേക്കിറങ്ങാൻ മേലാതിരിക്കയാണു്.”

ഉടൻതന്നെ കണക്കൊന്നും പറയാതെ മുതലാളി നാലു ചക്രം പയ്യന്റെ പക്കൽ കൊടുത്തു.

രാത്രി പത്തു മണി ആയി. മുതലാളി കട അടച്ചു. അടുത്ത ജവുളിക്കടയിൽകയറി പത്തു മുഴം കേമ്പിരി തുണി വാങ്ങി ഒരു കെട്ടാക്കി കക്ഷത്തിൽ വച്ചു നടന്നു് മാമ്മിയുടെ വീട്ടിന്റെ പടിക്കലെത്തി. വാതിലിൽ കൊട്ടി വിളിച്ചു. “മാമ്മി, മാമ്മി, വാതൽ തുറക്കണം.” മാമ്മി ബദ്ധപ്പെട്ടു എണ്ണീററു. “ആരാണതു് രാത്രി വന്നു വിളിക്കുന്നതു്. നിങ്ങൾക്കെന്തുവേണം”

“എടീ, പതുക്കെ പറ. ഞാനാണു്. വാതൽ തുറക്കൂ. ഒരു കാര്യം പറയട്ടെ.”

മാമ്മി ഒന്നു ഞെട്ടി, അവൾ ഉറച്ചു കഴിഞ്ഞു. “ഇല്ല. ഈ രാത്രിയിൽ വാതൽ തുറക്കേണ്ട കാര്യമൊന്നുമില്ല. എന്തെങ്കിലും പറയുവാനുണ്ടെങ്കിൽ അവിടെ നിന്നു പറഞ്ഞാൽ മതി. അല്ലെങ്കിൽ രാവിലെ ഞാൻ വീട്ടിലോ കടയിലോ വന്നേക്കാം.”

മുതലാളി വിഷണ്ണനായി. ഒടുവിൽ ചെററവാതൽ ബലമായി തള്ളി ഒരു വിടവുണ്ടാക്കി തുണിക്കെട്ടു ഉള്ളിലേക്കിട്ടു.

“എനിക്കൊന്നും പറയാനില്ല. ഈ കെട്ടവിടെ ഇരുന്നുകൊള്ളട്ടെ. അതു നിനക്കു് ഞാൻ കൊണ്ടുവന്നതാണു്. നീ രാവിലെ കടയിലേക്കു് ഒന്നു വാ.” ഇത്രയും പറഞ്ഞശേഷം മാത്തച്ചൻ വീട്ടിലേക്കു പോയി. കെട്ടു കണ്ടപ്പോൾ വിളക്കു കത്തിച്ചു് അതെന്താണെന്നു നോക്കുവാനുള്ള ആശ അവളെ വല്ലാതെ വലച്ചു. ഒടുവിൽ അവൾ കെട്ടഴിച്ചു. കൈ ഒന്നു വിറച്ചു. അതു് എടുക്കണമോ, വേണ്ടയോ എന്ന ആലോചന ആയി. രാവിലെ കടയിലേക്കു ചെല്ലണമെന്നുണ്ടെങ്കിൽ കോടി ഉടുക്കാതെ ഒക്കുകയില്ല.

രാവിലെ കോടിയും ഉടുത്തു മാമ്മി കടയിൽ ഹാജരായി. മുൻപൊക്കെ മുതലാളിയെ അവൾക്കു ഭയമായിരുന്നു. ഇപ്പോൾ കുറെ കാലമായി അവൾക്കു് അയാളോടു് ഒരു ചെറിയ സ്നേഹം. എത്ര പട്ടിണിയിൽനിന്നും, നഗ്നതയിൽ നിന്നും സ്വാത്ഥരഹിതമായി തന്നെ രക്ഷിച്ച ആളാണു് മുതലാളി എന്നു് അവൾക്കൊരു വിചാരം.

“എന്താ മാമ്മി! സുഖമാണോ” ഞാനെന്നാ വല്ല കടുവായോ മററോ ആണോ തിണ്ണയിലോട്ടു കയറി നിൽക്കൂ.”

മാമ്മി തിണ്ണയിൽ കയറിനിന്നു. “എന്താ കൊച്ചനു് എത്ര വയസ്സായി. ഒൻപതോ, പത്തോ? അവനേ ഇങ്ങോട്ടു വിട്ടാട്ടെ. വെറുതെ വീട്ടിൽ നിൽക്കുകയല്ലേ. ഇവിടെ നിന്നു് വല്ല ജോലിയും പഠിക്കട്ടെ. അവന്റെ ചെലവിനുള്ള വക തൽക്കാലം ഞാൻ കൊടുക്കാം. എന്താ സമ്മതമാണോ?”

മാമ്മി—എല്ലാം മുതലാളിയുടെ ഇഷ്ടം പോലെ. പക്ഷെ, അവനു പുറത്തോട്ടിറങ്ങുവാൻ ഒരൊററ തോത്തു മുണ്ടുപോലുമില്ല.

മുത—അതിനെന്താ. വൈകുന്നേരം ഞാൻ വരുമ്പോൾ അവനു് ഒരു തോത്തു കൊണ്ടുവരാം.

ഇവർ ഇങ്ങിനെ സംസാരത്തിലേപ്പെട്ടിരിക്കുമ്പോൾ എന്തോ ആവശ്യത്തിനു് മുതലാളിയുടെ ഭാര്യ കടയിലേക്കു വന്നു. ചാരുപലകയിൽ ചാരികിടന്നുകൊണ്ടു തന്റെ പല്ലെല്ലാം വെളിക്കു കാണിച്ചു മയങ്ങി സംസാരിച്ചുകൊണ്ടിരിക്കുന്ന മുതലാളിയേയും തൂണും ചാരി പെരുവിരൽ കൊണ്ടു തിണ്ണയിൽ വരച്ചുകൊണ്ടു നിൽക്കുന്ന മാമ്മിയേയും അവർ മാറിമാറി നോക്കി.

“എടീ തേവിടിശ്ശി! ആടിക്കൊഴയുവാൻ നീ കണ്ടസ്ഥലം. ഇറങ്ങെടീ പുറത്തു്.”

തുടിക്കുന്ന ഹൃദയത്തോടും, ഭയചകിതങ്ങളായ നേത്രങ്ങളോടും, വിറക്കുന്ന ശരീരത്തോടുംകൂടി ഒരു തരത്തിൽ മാമ്മി വീട്ടിൽ എത്തി. ഉള്ളിൽക്കടന്നയുടനെ, ഉടുത്തിരുന്ന മുണ്ടു അവൾ വലിച്ചഴിച്ചു ദൂരെ എറിഞ്ഞു പഴയ കീറിയതുണിയെടുത്തുടുത്തു. ആവൂ, എന്തൊരാശ്വാസം. ‘അവൾ ചെന്നുകിടന്നു. യാതൊരുവക ജോലി ചെയ്യുന്നതിനും അവൾക്കു് ഉന്മേഷം തോന്നിയില്ല. രാത്രിയായി കുഞ്ഞുങ്ങളെല്ലാവരും കിടന്നു. മാമ്മിക്കൊരസ്വസ്ഥത. സ്വല്പം കഴിഞ്ഞു. ഒരു കാൽപെരുമാററം അവൾക്കേട്ടു. അവളുടെ ഹൃദയം തുടിച്ചു. മുതലാളി ഒരു ചെറിയ കെട്ടുമായി ഉള്ളിലേക്കു കടന്നു. അയാൾ എന്തോ പറഞ്ഞു. അവൾ അതൊന്നും കേട്ടില്ല. ഒരു തലകറക്കംപോലെ അവൾക്കു തോന്നി. നിലത്തുവീഴുന്നതിനു മുൻപുതന്നെ മുതലാളി അവളെ കൈത്തണ്ടുകളിൽ താങ്ങി. പ്രജ്ഞയുണ്ടായപ്പോൾ താൻ മുതലാളിയുടെ മടിയിൽ കിടക്കുന്നതായിട്ടാണു് അവൾ കണ്ടതു്.

പയ്യനു കടയിൽ ജോലിയായി. മാമ്മിയുടെ ദാരിദ്ര്യം ഒട്ടൊന്നൊഴിഞ്ഞു. അവളുടെ കർമ്മമാകുന്ന ആകാശദേശത്തിലെ, ദുരിതങ്ങളായ കാർമേഘങ്ങൾ ഒട്ടെല്ലാം നീങ്ങി. ഭാഗ്യലക്ഷ്മി അവളെ നോക്കി പുഞ്ചിരിയിട്ടു. മുതലാളിയുടെ ഭാര്യയ്ക്കു് ഇതൊന്നും രസിച്ചില്ല. വല്ല തരത്തിലും മാമ്മിയേയും മകനേയും അകററണമെന്നവർ തീർച്ചപ്പെടുത്തി. കടയിൽനിന്നും പയ്യൻ ഓരോ ആവശ്യങ്ങൾക്കായി വീട്ടിലേക്കും വരാറുണ്ടു്. ഒരു ദിവസം വീട്ടിൽനിന്നും ഒരു മോതിരം കണ്ടില്ലെന്നു് ഒരു പരാതി ഉണ്ടായി. രഹസ്യമായി ഒരു വേലക്കാരനേക്കൊണ്ടു മാമ്മിയുടെ വീട്ടിൽ മുതലാളിയുടെ ഭാര്യ ഒരു മോതിരം കടത്തി. മാത്തച്ചൻ ഇതിനൊന്നും ഉത്തരം പറഞ്ഞില്ല. പയ്യൻ സത്യസന്ധനാണു്. അപ്രകാരം ചെയ്യുകയില്ലെന്നു് അയാൾക്കു നല്ലതിൻവണ്ണം അറിയാമായിരുന്നു. പക്ഷെ മാമ്മിയെ അകററിയാൽ കൊള്ളാമെന്നു് മുതലാളിക്കു ആഗ്രഹമുണ്ടു്, അവൾ ഇപ്പോൾ ഗർഭിണിയാണു്. മാത്തന്റെഭാര്യതന്നെ മാമ്മിയുടെ വീട്ടുപരിശോധന നടത്തി. ഒരു മൂലയിൽ ഒഴിഞ്ഞ ഒരു സിഗററു പാട്ടയിൽ കിടക്കുന്ന കാണാതെപോയ മോ

തിരം. മാമ്മി സ്തംഭിച്ചുനിൽക്കവെ, കോപാകുലയായി ആ വലിയ കൊച്ചമ്മ വീട്ടിലേക്കു പോയി.

ഈ അവസരംതന്നെ ആണ് തന്റെ ഗൂഢമായ അപരാധത്തെ ലോകവെളിച്ചം കാണിക്കുവാൻ സന്നദ്ധയാകുന്ന മാമ്മിയെ നാട്ടിൽനിന്നും ഓടിക്കുവാൻ പററിയ അവസരമെന്നു മാത്തനും കണ്ടു. കേസ്സു മുറകൂ വിസ്തരിച്ചു. മാമ്മിയുടെ മകനെ കടയിൽനിന്നും പിരിച്ചുവിട്ടു. അടുത്ത ദിവസം രാവിലെ മാമ്മി മുതലാളിയുടെ വീട്ടിലെത്തി. മാത്തച്ചനും ഉണ്ടു്. കൊച്ചമ്മയോടു താണുവീണു മാമ്മി അപേക്ഷിച്ചു. അവരുടെ കാൽ പിടിച്ചുകൊണ്ടവൾ വാവിട്ടുകരഞ്ഞു. അവളേ രക്ഷിക്കണമെന്നർത്ഥിച്ചു. ക്രുദ്ധയായ ആ സ്ത്രീ ചൂലെടുത്തു മാമ്മിയെ പ്രഹരിച്ചു. "ഇനിമേൽ നീ എന്റെ പടിക്കകത്തു കാൽവച്ചുകൂടാ, പോ" ഇതായിരുന്നു അവൾക്കു കിട്ടിയ സമ്മാനം. കരഞ്ഞുകൊണ്ടവൾ അവിടെനിന്നുപോയി.

സന്ധ്യ ആയപ്പോൾ മുതലാളിയുടെ ഒരെഴുത്തവൾക്കു കിട്ടി. തുറന്നുനോക്കിയപ്പോൾ നാട്ടിൽനിന്നു് എവിടെ എങ്കിലും പോയി രക്ഷപെട്ടുകൊള്ളണമെന്നും, സഹായിക്കുവാൻ വളരെ ആഗ്രഹമുണ്ടെങ്കിലും കച്ചവടം വളരെ മോശമായതിനാൽ വലിയ സഹായമൊന്നും പ്രതീക്ഷിക്കണ്ടെന്നും, ആയിരുന്നു എഴുത്തിലെ ചുരുക്കം. പത്തുരൂപായുടെ അഞ്ചുനോട്ടുകൾ അതിൽ അടക്കം ചെയ്തിരുന്നു. അവൾ അതെടുത്തു. അവളുടെ കൈ പൊള്ളിക്കുന്ന തീക്കട്ടയായിരുന്നു അവ. അവൾ അതു ദൂരത്തെറിഞ്ഞു.

"കർത്താവേ! യൂദായ്ക്കു ലഭിച്ച മുപ്പതു വെള്ളിക്കാശിനേക്കാൾ എത്ര ഭയങ്കരമായ പണമാണിതു്. എന്റെ പാപത്തിന്റെ സമ്മാനം. എന്റെ ആത്മാവിനെ നരകഗർത്തത്തിന്റെ അത്യഗാധതയിലേക്കു വലിച്ചിഴക്കുന്ന ഭാരമേറിയ കരിങ്കല്ലാണിതു്. വേണ്ടാ എനിക്കുവേണ്ടാ"—അവൾ ആ നോട്ടുകൾ എടുത്തു് കത്തിയിരുന്ന വിളക്കിൽ കാണിച്ചു. അഗ്നിജ്വാല ആർത്തിയോടുകൂടി അൻപതുരൂപയും ഭക്ഷിച്ചു. അവശിഷ്ടങ്ങൾ പാപക്ഷണങ്ങൾ പോലെ അവിടെ പറന്നുനടന്നു.

അവൾ ഗൽഗദത്തോടുകൂടി പറഞ്ഞു. "ദൈവമേ ഞാനല്ല, എന്റെ ദാരിദ്ര്യമാണു് ഈ മഹാപരാധം ചെയ്തതു്. പാപിയായ എന്നോടു ക്ഷമിക്കണമേ." ഒരു ഭ്രാന്തിയെപ്പോലെ അവൾ പുറത്തേക്കോടി, അന്ധകാരത്തിൽ മറഞ്ഞു.

---

# ഭാവനയുടെ അൽഭുതശക്തി.

## മാനസികപ്രയോഗത്താൽ രോഗനിവാരണം



(വൈദ്യൻ സി. എൻ. രാമൻനായർ)

മനുഃശക്തിയുടെ ചിലതരം പ്രയോഗങ്ങളാൽ സുഖവും ആരോഗ്യവും സമ്പാദിക്കാമെന്നുള്ള യഥാർത്ഥം ശ്രവിക്കുമ്പോൾ പലരും അത്ഭുതപ്പെട്ടു പോകാവുന്നതാണു്. അത്ഭുതഫലസിദ്ധിയുള്ള ചില ലഘുപ്രയോഗങ്ങളെ ഇതിനടിയിൽ നിർദ്ദേശിക്കുന്നു.

(1) നമ്മുടെ ജഠരഭാഗത്തിൽ വേണ്ടവിധം രക്തസഞ്ചാരം നടക്കാതിരുന്നാൽ ദഹനശക്തി കുറഞ്ഞുപോകുന്നതാണു്. തൽസമയം തന്റെ മനസ്സിനെ ആ സ്ഥാനത്തേക്കു് വിട്ടു് ആ ജഠരഭാഗങ്ങളിൽ രക്തസഞ്ചാരം ശരിയായി നടക്കുന്നു എന്നു് ഏകാഗ്രമായി ധ്യാനിക്കുക ദീപനശക്തി ശരിപ്പെടുന്നു!

(2) തണുപ്പുതോന്നുകയും, അതു അസഹ്യമായിരിക്കുകയും ചെയ്താൽ സ്വശരീരത്തിലെല്ലാം രക്തസഞ്ചാരം വർദ്ധിപ്പിക്കുവാൻ ശ്രമിക്കുക. ദേഹമെല്ലാം വേണ്ടിടത്തോളം രക്തം ശരിയായി പാഞ്ഞുകൊണ്ടിരിക്കുന്നെന്നും, ഓരോ 'കേശികാ,' നാഡികളിൽ പോലും അതു വേണ്ടത്ര ഓടുന്നുണ്ടെന്നും ആവശ്യമുള്ള ചൂടു് ശരീരത്തിനു് ഉണ്ടാവുന്നുണ്ടെന്നും ഏകാഗ്രതയോടെ ധ്യാനിക്കുക; ഫലം താമസിയാതെ അനുഭവപ്പെടും.

(3) ശാന്തനും ഏകാഗ്രമാനസനുമായി തന്റെ ചിത്തത്തെ പാദത്തിലേക്കു് വിടുക. മുകളിൽ നിന്നു് താഴെ പാദത്തിലേക്കു് രക്തസഞ്ചാരം ശക്തിയായി നടന്നുകൊണ്ടിരിക്കുന്നെന്നു് ഭാവന ചെയ്യുക: തലവേദനയെ നിങ്ങളുടെ ഇച്ഛാശക്തി സുഖപ്പെടുത്തും! മസ്തകത്തിൽ ചെല്ലുന്ന അധികരക്തത്തെ തടഞ്ഞു് അതിനെ അധോഭാഗത്തേക്കു് ഇച്ഛാശക്തി വിടുന്നതുകൊണ്ടാണു് ഗുണം ലഭിക്കുന്നതു്.

തലവേദനയ്ക്കുള്ള വേറൊരു പ്രയോഗം കപാലമദ്ധ്യേ ഏകാഗ്രമായിനടത്തുന്ന ധ്യാനമാണു്. ശിരസ്സിലെ സർവ്വശക്തിയും ആ മദ്ധ്യബിന്ദുവിലേക്കു് പ്രവഹിക്കുന്നതായും നിങ്ങളുടെ ആജ്ഞാനുസരണം ആ ശക്തി പ്രവർത്തിച്ചു രോഗഹേതു (വസ്തു)വിനെ ഛിന്നഭിന്നമാക്കി നശിപ്പിച്ചുകളയുന്നതായും ഏകാഗ്രതയോടെ ധ്യാനിക്കുക. തൽക്ഷണം തലവേദന കുറഞ്ഞു തുടങ്ങുന്നു!

(4) പരിഭ്രമം, അശാന്തി, ക്ഷീണം മുതലായവ തോന്നിയാൽ പത്തിരുപതു മിനിററുസമയം പൂർണ്ണശാന്തനായിരിക്കുക. തന്റെ അന്തർമ്മനസ്സു് ശാന്തമായിത്തീരുന്നതിനു് ഇച്ഛാശക്തിയെ ബലമായി പ്രവർത്തിക്കുക. ശരീരമനസ്സുകൾ രണ്ടിലും ശാന്തിയും ആനന്ദവും നിറഞ്ഞു വരുന്നതായി ഭാവനചെയ്യുക. ഇതിനാൽ ക്ഷീണം മാറി നവോന്മേഷം ഉണ്ടാകുന്നു; മാനസിക വികാരങ്ങൾ ശമിച്ചു ശാന്തി പ്രസന്നത ഇവ ലഭിക്കയും ചെയ്യുന്നു.

(5) എന്തു കുറവുകൊണ്ടെങ്കിലും താൻ നിന്ദ്യനാണെന്നോ പതിതനാണെന്നോ നിങ്ങൾക്കു തോന്നിയാൽ അഥവാ നിങ്ങൾ നിരാശനും അസന്തുഷ്ടനും ആയിതീർന്നാൽ തന്റെ ആജ്ഞാനുസരണം താൻ സർവ്വോൽകൃഷ്ടനും, അഭിവൃദ്ധിയുള്ളവനും, സുന്ദരനും മററുമാണെന്നുള്ള ഒരു ചിത്രം തന്റെ മാനസികജഗത്തിൽ വരയ്ക്കുക; അതായതു് ഹൃദയംഗമമായും ദൃഢമായും സങ്കല്പിച്ചു് അതുതന്നെ ധ്യാനിയ്ക്കുക. ഇപ്രകാരം ചെയ്യുന്നതുകൊണ്ടു് നിങ്ങളുടെ മനസ്സിനു് അധിക യോഗ്യതയും സമാധാനവും ലഭിക്കുന്നതാകുന്നു. മനസ്സു് സന്തുഷ്ടവും പരിപൂർണ്ണവും ആകുന്നതുകൊണ്ടുമാത്രം നിങ്ങൾക്കുള്ള അസുഖങ്ങൾ മാറി ജീവിതവും ചുററുപാടുകളും ഹൃദ്യമായി തോന്നിത്തുടങ്ങും!!

(6) പരിതസ്ഥിതികളുടെ ദോഷത്താലോ മററോ വല്ല ദുർവ്വിചാരവും കടന്നുകൂടുന്നതായി തോന്നിയാൽ തന്റെ ചിന്താഭിത്തിയിൽ ശാന്തതയുടെ ചിത്രം സദ്ഭാവനകളാൽ വരയ്ക്കുക. ഉടനെ മനസ്സു് ദോഷരഹിതമായി സാധാരണനിലയിൽ നിന്നു കൊള്ളുന്നു.

(7) നിങ്ങളുടെ ശരീരശക്തി കുറയുന്നെന്നോ ക്ഷീണിച്ചുപോയെന്നോ തോന്നുകയും, തന്മൂലം ചെയ്തുകൊണ്ടിരിക്കുന്ന വേലയെ അവസാനിപ്പിക്കണമെന്നുള്ള "തോന്നൽ" ഉണ്ടാകയും ചെയ്യുമ്പോൾ 'ഞാൻ ബലവാനാകുന്നു, ഞാൻ കാൎയ്യക്ഷമനായിത്തീരുന്നു' എന്നുള്ള ബലമായ ധാരണയെ ഉദിപ്പിക്കുക. തന്റെ ശരീരത്തിലെ ഓരോ രോമത്തിലും ഞരമ്പിലും ബലം, ഉത്സാഹം, സ്ഫൂൎത്തി ഇവ പ്രവഹിക്കുന്നതായി തോന്നും വിധം മേൽ പറഞ്ഞ ഇച്ഛാശക്തിയെ പ്രവൎത്തിപ്പിക്കണം. ഇതുകൊണ്ടു് ദീൎഘസമയത്തേക്കു് ക്ഷീണവും വിഷമവും കൂടാതെ കാൎയ്യങ്ങൾ നടത്തുവാൻ സാധിക്കുന്നതാണു്.

(8) നിങ്ങളുടെ ശരീരപ്രകൃതി ശരിയായിരിക്കുന്നില്ലെന്നു തോന്നുമ്പോൾ ആഹാരം ലഘുപ്പെടുത്തിക്കൊണ്ടു് കൂടുതൽ ഉറങ്ങേണ്ടതാകുന്നു. അങ്ങിനെ നിദ്രയ്ക്കാരംഭിക്കുമ്പോൾ, ആരോഗ്യമയവും ബലപൂൎണ്ണവുമായി തന്റെ ശരീരത്തിൽ സ്ഥിതിചെയ്യുന്ന തത്വത്തെപ്പററി മാത്രം ധ്യാനിച്ചു് മനസ്സിനെ ശാന്തമാക്കിയിരിക്കേണ്ടതും ആവശ്യമാണു്.

(9) ദഹനക്രിയയ്ക്കു് അനുകൂലമായവിധം ഭക്ഷണം ക്രമപ്പെടുത്തുക. അതു നല്ലവണ്ണം ചവച്ചിറക്കുക. പ്രസന്നചിത്തനായിരിക്കുക. ആവശ്യം തോന്നിയാൽ ഏകാഗ്രചിത്തതയോടെ പാചനയന്ത്രങ്ങളിൽ രക്തസഞ്ചാരം നടത്തുക. എന്റെ ദഹനശക്തി എല്ലാവിധത്തിലും ശരിയായിരിക്കുന്നു, എനിക്കു എന്തു സാധനവും ഭക്ഷിപ്പാനും അതിനെ ദഹിപ്പിക്കാനും കഴിവുണ്ടു് എന്നു് അന്യ ചിന്ത കൂടാതെ സന്തോഷചിത്തനായി വീണ്ടും വീണ്ടും ഭാവന ചെയ്യുക; ഭക്ഷണസമയത്തും ഈ വിചാരം തന്നെ ഉണ്ടായിരിക്കട്ടെ. തന്മൂലമുള്ള ഗുണം അമിതമായിരിക്കും.

(10) ഏററവും പ്രധാനമായി നാം ഓൎത്തിരിക്കേണ്ട കാൎയ്യം നമ്മുടെ മനസ്സിനെ ഉച്ചഭാവനകളാലും സുന്ദരവിചാരങ്ങളാലും ആരോഗ്യമയസൂചനകളെക്കൊണ്ടും ആരോഗ്യപൂൎണ്ണവും പ്രസന്നവും ആക്കിവച്ചുകൊണ്ടിരിക്കുവാൻ കഴിവുള്ളിടത്തോളം കാലം, നമ്മുടെ ആരോഗ്യം ശരിയായിരിക്കുമെന്നും അതിനെ നന്നാക്കിക്കൊണ്ടു വരുവാൻ സാധിക്കുമെന്നും ഉള്ളതാണു്. ശരീരാരോഗ്യംമനസ്സിന്റെ സ്ഥിതിയെ ബലമായി ആശ്രയിച്ചിരിക്കുന്നു എന്നുള്ളതു് ഒരിക്കലും മറന്നുകൂടാത്തതാകുന്നു.

---

# വിക്രമാദിത്യസദസ്സ്.

## അമരസിംഹന്റെ ജീവിതകാലനിൎണ്ണയം.

(വിദ്വാൻ ഏ. എൻ. പി. പണിക്കർ)

അമരകോശം എന്ന മഹൽഗ്രന്ഥത്തേയും അമരസിംഹൻ എന്ന പണ്ഡിതാഗ്രേസരനേയും പററി കേട്ടിട്ടില്ലാത്തവർ വളരെച്ചുരുക്കമാണു്. പരിഷ്കൃതമായ ഇപ്പോഴത്തേ വിദ്യാഭ്യാസസമ്പ്രദായം പ്രയോഗത്തിൽ വരുന്നതിനു മുമ്പു് കഷ്ടിച്ചു് കൂട്ടി എഴുത്തും വായനയും വശമായാൽ ഉപരിപാഠവിവരപ്പട്ടികയിൽ ഏററവും പ്രധാനമായ ഒരു സ്ഥാനം അൎഹിച്ചുകൊണ്ടിരുന്നതു് അമരകോശമായിരുന്നു. വാക്യം, പരൽപ്പേരു്, അമരകോശം, കാവ്യം, നാടകം, അലങ്കാരം എന്നിങ്ങനെയാണു് അന്നത്തേ "കരിക്കുലം" മുമ്പോട്ടു പൊയ്ക്കൊണ്ടിരുന്നതു്. അമരകോശം ഹൃദിസ്ഥമാക്കുക എന്നുള്ളതു സംസ്കൃതസാഹിത്യത്തിലേ ഏതു ശാഖയിൽ കൂടിയുള്ള പഠിത്തത്തിനും അത്യന്താപേക്ഷിതമായിരുന്നതിനാൽ പഠിതാക്കൾ അതിലേ മംഗളാചരണപദമായ "യസ്യജ്ഞാനദയാസിന്ധോ" എന്നു തുടങ്ങി ഗ്രന്ഥസമാപ്തിയേ സൂചിപ്പിക്കുന്ന പദ്യംവരെ കാണാപ്പാഠം പഠിച്ചു വന്നു. പൊതുവേ പറയുന്നപക്ഷം വിദ്യാഭ്യാസത്തിന്റെ ഒരു പ്രധാനഭാഗമായി അമരകോശഗ്രന്ഥം ഉപയോഗപ്പെടുത്തി വന്നിരുന്നു എന്നുള്ളതു് അനുഭവബോദ്ധ്യമായ ഒരു വസ്തുതയത്രേ.

സംസ്കൃതഭാഷയിൽ അമരകോശം ഉൾപ്പെടെ പതിനാലു കോശഗ്രന്ഥങ്ങൾ ഉണ്ടായിട്ടുണ്ടു്. ഇവയിൽ മിക്കതും അപ്രകാശിതങ്ങളും ലുപ്തപ്രചാരങ്ങളുമാണു്. വിശ്വം, മേദിനി എന്നിത്യാദി അപൂൎവ്വം ചില ഗ്രന്ഥങ്ങൾ ഇപ്പോൾ പ്രചാരത്തിലുണ്ടെങ്കിലും അമരകോശത്തേപ്പോലെ മറെറാന്നിനും പ്രചാരമില്ലെന്നുള്ളതു പ്രത്യക്ഷമായ ഒരു വാസ്തവം മാത്രമാണു്. പ്രസിദ്ധങ്ങളായ മിക്ക പദങ്ങളും അവയുടെ പൎയ്യായങ്ങളും ഏകദേശം മൂവായിരം "ശ്ലോക"ങ്ങളിൽ ഉൾപ്പെടുത്തി ഏററവും ശബ്ദശുദ്ധിയോടുകൂടി ഇതു രചിച്ചിട്ടുള്ളതിനാലാണു് മററു കോശഗ്രന്ഥങ്ങളേ അപേക്ഷിച്ചു് ഇതിനു് ഇന്നും പ്രചാരവും പ്രസിദ്ധിയും നിലനിന്നു പോകുന്നതു്. വ്യാകരണശാസ്ത്രത്തിൽ ഈ ഗ്രന്ഥകാരനുണ്ടായിരുന്ന വ്യുല്പത്തി ഇതിലെ ഓരോ പദ്യവും പ്രഖ്യാപനം ചെയ്യുന്നുണ്ടു്. വ്യാകരണത്തിൽ സാമാന്യജ്ഞാനമെങ്കിലും ഇല്ലാത്തവൎക്കു് ഈ കോശഗ്രന്ഥത്തിന്റെ തത്വം വേണ്ടവിധം മനസ്സിലാക്കാൻ സാധിക്കുമെന്നു തോന്നുന്നില്ല. ആദിശാബ്ദികന്മാരുടെ കൂട്ടത്തിൽ ഒരാളായിരുന്നു അമരസിംഹൻ എന്നുള്ള വസ്തുതകൂടി ഈ അവസരത്തിൽ നാം ഓൎമ്മിക്കേണ്ടതാണു്.

"ഇന്ദ്രശ്ചന്ദ്രഃകാശകൃൽസ്നാ-
പിശലീശാകടായനഃ
പാണിന്യമരജൈനേന്ദ്രാ-
ജയന്ത്യഷ്ടാദിശാബ്ദികാഃ" എന്ന ശ്ലോകം കൊണ്ടു് അമരസിംഹൻ ആദിശാബ്ദീകന്മാരായ എട്ടുപേരിൽ ഒരാളായിരുന്നുവെന്നു കാണാവുന്നതാണു്. ഇദ്ദേഹം നിൎമ്മിച്ചിട്ടുള്ള കാതന്ത്രവൃത്തി കാലാപവ്യാകരണവൃത്തി, എന്ന ഗ്രന്ഥങ്ങളും ഈ അഭിപ്രായത്തിനു ഉപോൽബലകങ്ങളാണു്.

അമരസിംഹന്റെ ജീവിതകാലം എന്നായിരുന്നു?

"ധന്വന്തരിക്ഷപണകാമരസിംഹശങ്കു-
വേതാളഭട്ടഘടകൎപ്പരകാളിദാസാഃ
ഖ്യാതോവരാഹമിഹിരോ നൃപതേസ്സഭായാം
രത്നാനിവൈവരരുചിൎന്നവവിക്രമസ്യ"

എന്ന ജ്യോതിൎവിദാഭരണത്തിലെ പദ്യം കൊണ്ടു് വിക്രമാദിത്യ മഹാരാജാവിന്റെ സദസ്സിലെ നവരത്നങ്ങളിൽ ഒരാളായിരുന്നു അമരസിംഹൻ എന്നു കാണുന്നു. ഈ വിക്രമാദിത്യൻ ഏതുകാലത്തു ജീവിച്ചിരുന്നു? ഏ. ഡി. 320 മുതൽ ഏതാണ്ടു് 528 വരെ 200 വർഷക്കാലം നിലനിന്ന ഗുപ്തരാജവംശത്തിലെ ഒരു രാജാവായിരുന്ന ദ്വിതീയ ചന്ദ്രഗുപ്തനാണു് മേല്പറഞ്ഞ പദ്യത്തിൽ നിർദ്ദേശിച്ചിട്ടുള്ള വിക്രമാദിത്യൻ എന്നാണു ചരിത്രകാരന്മാർ പറയുന്നതു്. ഇദ്ദേഹം ക്രിസ്താബ്ദം 375 മുതൽ 413 വരെ രാജ്യഭാരം ചെയ്തതായി കാണുന്നു. ഇദ്ദേഹത്തിന്റെ പിൻഗാമി കുമാരഗുപ്തൻ പ്രഥമ

നായിരുന്നു. അദ്ദേഹം 413 മുതൽ 455 വരെ രാജ്യഭാരം ചെയ്തുവത്രേ. അതിനു ശേഷം സ്കന്ദഗുപ്ത വിക്രമാദിത്യൻ രാജ്യം ഭരിച്ചു. ഏ. ഡി. 430 നോടുകൂടി ശത്രുക്കളുടെ ആക്രമണം നിമിത്തം ഗുപ്ത രാജവംശം ശിഥിലീഭവിക്കാൻ തുടങ്ങി. നരസിംഹബാലാദിത്യൻ എന്ന ഒരു ഗുപ്തരാജാവിന്റെ സാമർത്ഥ്യം നിമിത്തം ശത്രുക്കളുടെ ആക്രമണത്തിനു് ഏ. ഡി. 523-നോടുകൂടി ഏതാണ്ടു് ഒരു ആശ്വാസം ഉണ്ടാക്കി എന്നു ചരിത്രംകൊണ്ടു കാണുന്നു. ഗുപ്തരാജവംശത്തിലെ ഒരു രാജകുമാരിയുടെ മകനായിരുന്ന ഹർഷൻ ഏ. ഡി. 606-ൽ രാജാവാകുന്നതുവരെ ഗുപ്തസാമ്രാജ്യം നിലനിന്നു പോന്നതായി ഗണിക്കേണ്ടിയിരിക്കുന്നു. ‘വിക്രമാദിത്യൻ’ എന്ന ഒരു പ്രത്യേക നാമധേയം ചന്ദ്രഗുപ്ത ദ്വിതീയന്റെ ആവിർഭാവത്തോടുകൂടി ഗുപ്തരാജാക്കന്മാൎക്കുണ്ടായി എന്നും ആ രാജവംശത്തിലെ പിൻതുടർച്ചക്കാരായ രാജാക്കന്മാരെല്ലാം വിക്രമാദിത്യനാമം കൂടി അവരുടെ നാമധേയത്തോടു ഘടിപ്പിച്ചിരുന്നു എന്നും കാണാവുന്നതാണു്. 375 മുതൽ 413 വരെ രാജ്യഭാരം ചെയ്ത ചന്ദ്രഗുപ്തന്റെ കാലത്താണു് മേല്പറഞ്ഞ നവരത്നങ്ങൾ ഏവരും ജീവിച്ചിരുന്നതെന്നു് വിചാരിക്കാൻ അംശംപോലും കാണുന്നില്ല. വിക്രമാദിത്യനാമധേയധാരികളായ ഗുപ്തരാജാക്കന്മാരുടെ വാഴ്ചക്കാലത്തു്, അതായതു് 375 മുതൽ 606 വരെയുള്ള കാലത്തിടയ്ക്കു ജീവിച്ചിട്ടുള്ള പണ്ഡിതന്മാരിൽ പ്രസിദ്ധന്മാരായ ഒൻപതു പേരുടെ നാമധേയങ്ങളാണു ഈ പദ്യം കൊണ്ടു സൂചിപ്പിക്കുന്നതു് എന്നു് അനുമാനിക്കുന്നതിനാണു കൂടുതൽ സാംഗത്യമുള്ളതു്. നവരത്നങ്ങളിൽ ഒരാളായ വരാഹമിഹിരൻ ഏ. ഡി. 587-ലാണു് മരിച്ചതു് എന്നു ചരിത്രം പറയുന്നു. (Vide page 55 of Vincent A Smith's History of India) ഈ വരാഹമിഹിരനും അമരസിംഹനും സമകാലീനന്മാരായിരുന്നു എന്നു് ഉപരി പ്രസ്താവനകൊണ്ടു വ്യക്തമാകുന്നതാണു്. വരാഹമിഹിരൻ ഒരു പുരുഷായുസ്സിനു് അനുവദിച്ചിട്ടുള്ള 120 വൎഷം ജീവിച്ചിരുന്നു എന്നു് വിചാരിച്ചാൽ തന്നെയും അദ്ദേഹത്തിന്റെ ജനനം ഏ. ഡി. 470-നു സമീപമായിരിക്കണം. ആ കാലത്തു വിക്രമാദിത്യൻ എന്ന നാമധേയത്താൽ അറിയപ്പെടുന്ന ചന്ദ്രഗുപ്തദ്വിതീയൻ മരിച്ചിട്ടു് ഏകദേശം അറുപതു കൊല്ലം കഴിഞ്ഞി

# അപേക്ഷ.

(നതാവനം ബാലകൃഷ്ണൻനായർ)

അത്യന്തത്തുച്ഛമാതി വെമ്പലാൽവീഴയാൻ
പിന്തിരിഞ്ഞിടാൻ തക്കംനോക്കിടുംവാർദ്ധക്യമേ!
വളരെനിൽക്കൂ ഒന്നു നിന്നോടിന്നിമേൽചൊല്ലീടു
(വാൻ
പൊല്ലുള്ള തോററു-പോട്ടേ-ഉണ്ടെനിക്കൊരാശാസ്ത്രം
നിശ്ചലോന്മേഷംവാച്ചനിന്നിമേതും കാണും
സ്വച്ഛസൗഭാഗ്യാകാരസുന്ദരതാരുണ്യമേ!
ഉരുപ്പുളപ്പുതീന്നെങ്ങുമിപ്പോൾവിഹരിക്കും—
പൊൽപ്പകരുപ്പുരപ്പിന്റെയരുളുതപ്രദീപമേ!
“ഇന്ന”ത്തെ വെൺചാമ്പലിൽമറവാന്നരുളുന്നി—
ട്ടുന്നതതേജോരാശി“നാളെ”തൻ തീജ്ജ്വാലകം
നിൎമ്മലയുവത്വമേ!-വിശ്വസാമ്രാജ്യരക്ഷാ—
കൎമ്മബദ്ധരാം വീരസോദരയോദ്ധാക്കളേ
ചെല്ലുക;തകൎക്കുക; മേന്മയേത്തടുക്കുന്ന
മല്ലവൈരികളാകുമന്ധവിശ്വാസങ്ങളെ
ഭാവിയിലിനി നമുക്കാട്ടുവാനിരിക്കുന്ന
ജീവിതപ്പോരിനു നാം സന്നദ്ധമായിക്കൊള്ളൂ!

രിക്കും. അപ്പോൾ വരാഹമിഹിരനും അമരസിംഹനും ചന്ദ്രഗുപ്തദ്വിതീയന്റെ കാലത്തു് അല്ല ജീവിച്ചിരുന്നതെന്നും ഗുപ്തരാജവംശത്തിലെ സ്കന്ദഗുപ്തനുശേഷം നാടുവാണ ഏതോ ഒരു രാജാവിന്റെ കാലത്താണു് എന്നും സിദ്ധിക്കുന്നു.

പ്രഖ്യാതനായ കാളിദാസമഹാകവിയും ഈ നവരത്നങ്ങളിൽ ഉൾപ്പെടുന്നുണ്ടല്ലൊ. കാളിദാസനാമധേയത്തോടുകൂടി ഒന്നിലധികം കവികൾ ഉണ്ടായിരുന്നതായി രാജശേഖരമഹാകവിയുടെ താഴെപ്പറയുന്ന പദ്യം കൊണ്ടു കാണാവുന്നതാണു്.

“ഏകോപി ജായതേ ഹന്ത
കാളിദാസോ ന കേനചിൽ
ശൃംഗാരേ ലളിതോൽഗാരേ
കാളിദാസത്രയീ കിമു”

ഇതു കൂടാതെ ജ്യോതിർവിദാഭരണത്തിന്റെ കൎത്താവായി നാലാമതു് ഒരു കാളിദാസൻ കൂടി ഉണ്ടായിരുന്നു എന്നു പറയപ്പെടുന്നു. ഈ സ്ഥിതിക്കു് ഏതു കാളിദാസനേയാണു നവരത്നങ്ങളുടെ കൂട്ടത്തിൽ ഉൾപ്പെടുത്തിയിരിക്കുന്നതെന്നു് നിൎണ്ണയിക്കാൻ വളരെ പ്രയാസമായിരിക്കുന്നു. ശാകുന്തളം, രഘുവംശം, മേഘദൂതു് മുതലായ ഗ്രന്ഥങ്ങളുടെ നിൎമ്മാതാവു് എന്ന നിലയിൽ അറിയപ്പെടുന്ന കാളിദാസൻ ഏ. ഡി. 413 മുതൽ 455 വരെ വാണരുളിയ കുമാരഗുപ്തൻ ഒന്നാമന്റെ കാലത്തു് ജീവിച്ചിരുന്നു എന്നു വിചാരിക്കുന്നതിനു വളരെ അവകാശമുണ്ടു്. ചന്ദ്രഗുപ്തദ്വിതീയന്റെ കാലത്താണു് ഈ കാളിദാസൻ ജീവിച്ചിരുന്നതെന്നുള്ള വിശ്വാസം കേവലം അടിസ്ഥാനരഹിതമാണു്. ഏകദേശം ഏ. ഡി. 450-ാമാണ്ടിനോടടുത്തു് ആയിരുന്നു അദ്ദേഹത്തിന്റെ ജീവിതകാലമെന്നു പല അഭ്യൂഹങ്ങൾ കൊണ്ടും ചരിത്രകാരന്മാരുടെ അഭിപ്രായങ്ങൾ കൊണ്ടും നമുക്കു വിചാരിക്കാം. ഈ അഭിപ്രായം സ്വീകാൎയ്യമായി വരുന്ന വിഷയത്തിൽ വരാഹമിഹിരനും അമരസിംഹനും, കാളിദാസനും സമകാലീനന്മാരല്ലായിരുന്നുവെന്നും ചന്ദ്രഗുപ്തദ്വിതീയന്റെ അഥവാ വിക്രമാദിത്യന്റെ കാലത്തു് ഇവർ ജീവിച്ചിരുന്നവരല്ലെന്നു വിചാരിക്കേണ്ടിയിരിക്കുന്നു.

ഭൎത്തൃഹരിയും, ഹരിചന്ദ്രനും, ശങ്കുവും, അമരനും, വരാഹമിഹിരനും ഒരേ കാലത്തു ജീവിച്ചിരുന്നവരായിരുന്നു എന്നും അവർ ഒരു വിക്രമാദിത്യന്റെ വൈമാത്രേയരായ സഹോദരന്മാർ കൂടിയായിരുന്നുവെന്നും അപ്പാശൎമ്മവിദ്യാവാചസ്പതിയുടെ ഒരു ലേഖനത്തിൽ നിന്നു പണ്ഡിതർ, കെ. വാസുദേവൻ മൂസ്സതവർകൾ ഉദ്ധരിച്ചിട്ടുള്ള താഴെപ്പറയുന്ന പദ്യംകൊണ്ടു വ്യക്തമാകുന്നു.

“ബ്രാഹ്മണ്യാമഭവദ്വരാഹമിഹിരോ ജ്യോതിർവിദാമഗ്രണീ
രാജാ ഭൎത്തൃഹരിശ്ച വിക്രമനൃപഃ ക്ഷത്രാത്മജായാമഭൂൽ
വൈശ്യായാം ഹരിചന്ദ്രവൈദ്യതിലകോ ജാതശ്ച ശങ്കുഃകൃതീ
ശൂദ്രായാമമരഃ ഷഡേവ ശബരസ്വാമിദ്വിജസ്യാത്മജാഃ”

ഇതിൽനിന്നും ശബരസ്വാമി എന്ന ബ്രാഹ്മണൻ നാലു ജാതിയിൽനിന്നും ഓരോ വിവാഹം ചെയ്തിരുന്നു എന്നും ബ്രാഹ്മണസ്ത്രീയിൽനിന്നും ജ്യോതിശ്ശാസ്ത്രവിശാരദനായ വരാഹമിഹിരനും ക്ഷത്രിയസ്ത്രീയിൽനിന്നും വിക്രമാദിത്യനും ഭൎത്തൃഹരിയും വൈശ്യസ്ത്രീയിൽനിന്നു ശങ്കു, ഹരിചന്ദ്രൻ എന്നിവരും, ശൂദ്രസ്ത്രീയിൽനിന്നും അമരനും ശബരിസ്വാമിയുടെ മക്കളായി ജനിച്ചു എന്നു വ്യക്തമാകുന്നു. വരാഹമിഹിരൻ ഏ. ഡി. 587-ൽ ആണു് മരിച്ചതെന്നു മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലോ. ആ സ്ഥിതിക്കു് ഒരു പിതാവിന്റെ സന്താനങ്ങളായ വിക്രമാദിത്യൻ, വരാഹമിഹിരൻ, അമരസിംഹൻ മുതലായവരുടെ ജീവിതകാലം 587-നോടു മിക്കവാറും അടുത്തതായിരിക്കാനെ നിവൃത്തിയുള്ളു. ഈ കാരണങ്ങളാൽ അമരസിംഹന്റെ ജീവിതകാലം ഏ. ഡി. 500

-നും 600-നും ഇടയ്ക്കാണെന്നു ഖണ്ഡിതമായി അഭിപ്രായപ്പെടാവുന്നതാണു്. ബി. സി. 57-ാമാണ്ടോടടുത്തു് ഒരു വിക്രമാദിത്യൻ ജീവിച്ചിരുന്നു എന്നും നവരത്നങ്ങളുടെ കാലം അതിനോടടുത്തായിരുന്നു എന്നും മററുമുള്ള അഭ്യൂഹങ്ങൾ കേവലം അടിസ്ഥാനരഹിതങ്ങളാണു്. വിക്രമാദിത്യസദസ്സ് എന്നു പറയുന്നതു തന്നെ മേല്പറഞ്ഞ ശ്ലോകത്തിൽ പറഞ്ഞിരിക്കുന്ന വിക്രമാദിത്യനേ ഉദ്ദേശിച്ചാണെന്നു് വിചാരിക്കേണ്ടിയിരിക്കുന്നു. ഗുപ്തരാജാക്കന്മാൎക്കു വിക്രമാദിത്യൻ എന്നു് ഒരു വിശേഷനാമധേയംകൂടി ചന്ദ്രഗുപ്തദ്വിതീയന്റെ കാലം മുതൽ ഉണ്ടായിരുന്നുവെന്നുള്ളതു് മേല്പറഞ്ഞ പദ്യം കൊണ്ടും ഏ. ഡി. 455-ൽ രാജ്യഭാരം ഏററ സ്കന്ദഗുപ്തന്, സ്കന്ദഗുപ്തവിക്രമാദിത്യൻ എന്ന നാമധേയം കൂടി ഉണ്ടായിരുന്നു എന്നുള്ളതുകൊണ്ടും നമുക്കു അനുമാനിക്കാവുന്നതാണു്. ഏ. ഡി. 480 മുതൽ 606 വരെ രാജ്യഭാരം ചെയ്തിരുന്ന ഗുപ്തരാജാക്കന്മാരുടെ നാമധേയങ്ങൾ മിക്കവാറും അജ്ഞാതങ്ങളാകയാൽ മേല്പറഞ്ഞ പദ്യത്തിൽ കാണുന്ന വിക്രമാദിത്യന്റെ ശരിയായ നാമധേയവും കാലവും സൂക്ഷ്മമായി നിൎണ്ണയിക്കാൻ കഴിയുന്നില്ല; എങ്കിലും ജ്യോതിർവിദാഭരണത്തിലെ മുൻപറഞ്ഞ പദ്യം കൊണ്ടു നിൎദ്ദേശിക്കപ്പെട്ടിരിക്കുന്ന വിക്രമാദിത്യൻ അമരസിംഹന്റെ വൈമാത്രേയനായ ക്ഷത്രിയസഹോദരനാണെന്നു വിചാരിക്കേണ്ടിയിരിക്കുന്നു.



ചെറുകഥ.

# ശിഥിലഹൃദയൻ.

(പി. സി. ഈശോ)

പാവങ്ങളുടെ പണവും പേറിക്കൊണ്ടു് മംഗളോദയം ബാങ്കു മുമ്പോട്ടു നീങ്ങി. അനുപേക്ഷണീയങ്ങളായ ആവശ്യങ്ങൾ ഒട്ടേറെ ജനങ്ങളെ ആ നരകത്തിലേക്കു തള്ളിക്കൊണ്ടിരുന്നു. എന്തെല്ലാം മധുരസ്വപ്നങ്ങൾ കണ്ടുകൊണ്ടാണു് ഈയാമ്പാററ അഗ്നിജ്വാലയെ സമീപിക്കുക! അവശതയകററുവാൻ അവിടെ ചെന്നുവശായ ഒരു മന്ദഭാഗ്യനാണു്, തോമ്മാസാർ. ബാങ്കിൽനിന്നും അന്നു തനിക്കു ലഭിച്ച കത്തു് ഒരു ഹൃദയത്തുടിപ്പോടുകൂടി അയാൾ വായിച്ചു.

മംഗളോദയം ബാങ്കു്

൭-൬-൧൧൧൭

താങ്കൾ ഇവിടെനിന്നും റൊക്കം പററ് ബ്രി: രൂപാ ഇരുന്നൂറും നാളതുവരെയുള്ള പലിശയും ഇന്നേക്കു ഏഴു ദിവസത്തിനകം തന്നു് ഇടപാടു തീൎക്കാത്തപക്ഷം നിങ്ങളുടെ പേരിൽ നമ്പ്ര പതിക്കുന്നതും, അതിൽനിന്നുണ്ടാകാവുന്ന സകല നഷ്ടങ്ങൾക്കും നിങ്ങൾ ഉത്തരവാദിയായി തീരുന്നതുമാണെന്നു് ഇതിനാൽ തെര്യപ്പെടുത്തിക്കൊള്ളുന്നു.

എന്നു്, മാത്തൻ ഔസേഫ്

മാനേജർ.

ഉടലെടുത്ത ദൗർഭാഗ്യംപോലെ ആ കത്തു് അദ്ധ്യാപകനെ അലട്ടിക്കൊണ്ടിരുന്നു. സ്വയം വരുത്തിവച്ച അനൎത്ഥത്തെക്കുറിച്ചു് അയാൾ പശ്ചാത്തപിച്ചു ഭൂതകാലചിന്തകൾ ഓരോന്നും അദ്ധ്യാപകന്റെ മസ്തിഷ്ക്കത്തിൽകൂടി കടന്നുപോയി.

തോമ്മാച്ചനു് ഒരു പുരയും പുരയിടവും പൈതൃകമായുണ്ടായിരുന്നു. പരീക്ഷയിൽ ലഭിച്ച സ്തുത്യൎഹമായ വിജയം അയാളെ പരമാനന്ദത്തിന്റെ പാരമ്യതയിലേക്കുയൎത്തി. എങ്ങനെയെങ്കിലും ഒരു ഉദ്യോഗത്തിൽ ചാടിക്കയറാമെന്നു് ആ അഭ്യസ്തവിദ്യനു് ഉറപ്പുണ്ടായിരുന്നു. മാതാവിന്റെ അതിരററ ആഗ്രഹം അതിനിടയ്ക്കു് അയാളെ ഒരു വിവാഹിതനാക്കിത്തീൎത്തു. ആവശ്യങ്ങളുടെ വർദ്ധനവു്, ആ യുവാവിനെ ഉദ്യോഗവേട്ടയ്ക്കു് കോപ്പണിയിച്ചു.

ആ പരീക്ഷാവിജയി കയറി ഇറങ്ങാത്ത ആഫീസുകളില്ല; പാഠശാലകളില്ല. നിരവധി പട്ടണങ്ങളും വ്യവസായശാലകളും ആ സാധുവിന്റെ പാദസ്പർശമേററിട്ടുണ്ടു്. പ്രയോജന രഹിതമെങ്കിലും അയാൾ അന്വേഷണം തുടൎന്നുകൊണ്ടേയിരുന്നു. "അന്വേഷിപ്പിൻ, കണ്ടെത്തു"മെന്നുള്ള ക്രിസ്തുദേവവചനം അയാൾ ചെറുപ്പത്തിലെ പഠിച്ചതാണു്.

ശകുനക്കാര്യത്തിൽ തോമ്മാച്ചനു് വിശ്വാസമുണ്ടായിരുന്നു. ഒരു നല്ല ശകുനം കണ്ടുകൊണ്ടാണു് അയാൾ അന്നിറങ്ങിയതു്. ആദ്യമായി ഒരു ഗ്രാൻറസ്ക്കൂൾ മാനേജരെയാണു് ആ മനുഷ്യൻ സമീപിക്കുക.

കേവലം ഒരു നിഷ്ക്കണ്ടകനായിരുന്നില്ല, ആ മാനേജർ. "300 രൂപ തരുന്നപക്ഷം മി. തോമ്മസ്സിനു് എന്റെ സ്ക്കൂളിൽ ഒരു ഉദ്യോഗം തരാം"–അപേക്ഷകനെ ഉപേക്ഷിക്കുന്ന അപമര്യാദ അയാൾക്കില്ലായിരുന്നു.

ആലോചകൾ പലതും ആ യുവാവിന്റെ ശിരസ്സിൽകൂടി ചരിച്ചു. പേനയല്ലാതെ മററൊരായുധം ഉപയോഗിച്ചു് ജീവിതായോധനം നിൎവ്വഹിക്കുവാൻ തോമ്മാച്ചൻ അഭ്യസിച്ചിരുന്നില്ല. നിരാശാസാഗരത്തിൽ തനിക്കു ലഭിച്ച പൊങ്ങുതടി പാടെ പരിത്യജിക്കുന്നതു് ബുദ്ധിമോശമെന്നു് അയാൾ കരുതി.

ഉദ്യോഗാൎത്ഥിയുടെ ഭാഷണചാതുൎയ്യവും, മാനേജരുടെ ഔദാൎയ്യവും കൂടി ഒത്തുപിടിച്ചപ്പോൾ ആ വിദ്യാലയാധികൃതന്റെ മുന്നൂറു രൂപയുടെ ആവശ്യം ഇരുനൂറിലേക്കിഴഞ്ഞു. രൂപാ ഇരുനൂറുണ്ടാകുവാനുള്ള വിഷമം ആ യുവാവിനു് അജ്ഞേയമായിരുന്നില്ല. എന്നാൽ അതുലഭിക്കുവാൻ ഒരു മാൎഗ്ഗം അയാൾക്കുണ്ടായിരുന്നു.

* * * * *

തോമ്മാച്ചൻ കമലാലയം സ്ക്കൂളിൽ ഒരു അദ്ധ്യാപകനായി. അദ്ദേഹത്തിന്റെ കുടുംബം മംഗളോദയം ബാങ്കിന്റെ പണയവും.

വീട്ടാവശ്യങ്ങൾ എത്ര കുറച്ചിട്ടും സ്വകുടുംബത്തിന്റെ ബന്ധനം അഴിക്കു

വാൻ, ബാങ്കുമാനേജരുടെ മുമ്പിൽ നട്ടെല്ലു വളക്കാതെയിരിക്കുവാൻ ആ സരസ്വതീഭക്തൻെറ ശമ്പളത്തുകയനുവദിച്ചില്ല. അദ്ധ്യാപകൻെറ നിത്യാവശ്യങ്ങൾക്കുകൂടി വിരാമമിട്ടമാറു്, മാനേജരുടെ യുക്തം പോലെ ശമ്പളത്തുകയും, അതു കൊടുക്കപ്പെടുന്ന തീയതിയും മാറിക്കൊണ്ടിരുന്നു. അതേപ്പററി ചോദ്യം ചെയ്‌വാൻ അദ്ധ്യാപകൻ ആരാണു്? തൻെറ ഋണഭാരമൊന്നിറക്കി വയ്ക്കുവാൻ ആ സാധു ആത്മാർത്ഥമായി പരിശ്രമിച്ചു. പക്ഷെ, മണലുകൊണ്ടു കയറുപിരിക്കുവാനുള്ള യത്നമായിരുന്നു, അതു്.

ബാങ്കുമാനേജരുടെ നോട്ടീസു കിട്ടിയതിൻെറ ഏഴാംദിവസമായിരുന്നു, അന്നു്. തനിക്കു് അല്പം സാവകാശം കിട്ടണമെന്നറിയിക്കാൻ, അഭ്യർത്ഥിക്കുവാൻ അധ്യാപകൻ തീരുമാനിച്ചു. അദ്ദേഹത്തിനറിയാമായിരുന്നു, അതു നീരുറവതേടി മണലാരണ്യത്തിൽ പോകയാണെന്നു്.

മാനേജരുടെ അന്നത്തെ ഭാവപ്പകർച്ചകണ്ടു് ആശ്വാസവും അതിലധികം അതിശയവും അധ്യാപകനുണ്ടായി. സൗമ്യതയ്ക്കു് അയാളിൽ ഒരു സ്ഥാനമന്നുണ്ടായിരുന്നു.

"തോമ്മാച്ചാ, ഇവിടോട്ടിരുന്നേ" ആ പരവശനു് ബഹുമാനിക്കികൊടുത്തുകൊണ്ടു് മാനേജർ പറഞ്ഞു:—

"കേട്ടോ തോമ്മാച്ചാ, തോമ്മാച്ചൻ കിട്ടാപ്പുള്ളിയായിട്ടല്ല നോട്ടീസ്സയച്ചെ. ബാങ്കുകാര്യമല്ലിയോ. അതു കണിശത്തിനു നടത്തേണ്ടയോ?"

"അതിനെന്താ? നാം തമ്മിൽ ഇടപാടു തീർത്താൽ മതിയല്ലൊ"— ഋജുബുദ്ധിയായ അധ്യാപകൻ പറഞ്ഞു.—

"ഇപ്പം പലിശേ തീർക്കന്നൊള്ളോ; അതോ മൊതലുമൊണ്ടോ"—മാനേജർ ആരാഞ്ഞു.

"ഇപ്പോൾ പണത്തിനു വിഷമമായിട്ടിരിക്കയാ. കുറച്ചു ശമ്പളക്കുടിശിഖ കിട്ടുവാനുണ്ടു് അതുവാങ്ങി ഇടപാടു തീർത്തുകൊള്ളാം."

"എന്നത്തേക്കാ"—മാനേജരുടെ സ്വരം പരുഷതരമായി.

"താമസിയാതെ തീർത്തുകൊള്ളാം." ഒരു അപരാധിയുടെ അച്ചടക്കമുണ്ടായിരുന്നു, അധ്യാപകനു്.

"ഇനി താമസിക്കാനോ? അതൊക്കത്തില്ല. അരവാശി കഴിഞ്ഞു. മുന്നൂറി

## പുലരി.

(കെ. കുഞ്ഞുണ്ണിനായർ)

പുലരിയാമങ്ങു് ഗഗനപുഞ്ചിരിച്ചു—
പുതുവേഷമേന്തിക്കിഴക്കു നിന്നും,
ശുകനാദനൂപുരകപാണവുമായു്
ചുവടുവെച്ചു വരുന്നുമെല്ലെ.
സുഖഗന്ധാലേപനമാചരിച്ചു
സുമുഖി സുഗന്ധംപരത്തിനില്ക്കെ.
സുമനിരമെയ്യിലണിഞ്ഞു, ശോഭി—
ച്ചമലതെളിഞ്ഞുവിളങ്ങിയപ്പോൾ:—
ഇനനവൾതൻ നാഥനാകുവാനായു്
വിനയംകലർന്നുകരങ്ങൾനീട്ടി.
വരണംകഴിഞ്ഞുവിളങ്ങിയങ്ങാ—
വരവധുസൌഹൃദചിത്തരായി
അതുകൊണ്ടുലോകത്തിനെന്തുമാത്രം
ഗുണമുണ്ടാ,യെല്ലാംതെളിഞ്ഞുമേന്മേൽ.
ശരിയായദാമ്പത്യബന്ധമൊക്കിൽ
വിരചിക്കും ഭൂമിയിൽ സ്വർഗ്ഗലോകം

നു മേലൊണ്ടു തരാൻ. ഇന്നത്തോടം കഴിഞ്ഞാൽ ഞാൻ നമ്പ്ര പതിക്കും."

"എന്തു് മുന്നൂറിനു മേലോ?,,—അധമർണ്ണനു് ഒരു അമ്പരപ്പുണ്ടായി.

"എന്താ സംശയം. എൻെറ രൂപാ വാങ്ങിയിട്ടു നാളെത്രായി? പണത്തിനു പലിശ ഇല്ലെന്നാണോ പറേന്നെ."

"പലിശവകയിൽ കുറെ ഞാൻ തന്നിട്ടില്ലേ?"

"തന്നിട്ടൊണ്ടേ കണക്കിലൊണ്ടു്. അതു കഴിച്ചൊള്ള തുകയാ ഇതു്"

"എന്തോ—നമുക്കു് ആ കണക്കൊന്നു നോക്കാം" സംശയനിവാരണത്തിനു് അയാൾക്കു് അതു് ആവശ്യമായിരുന്നു.

"ഇനി കോടതിയിൽവച്ചു സംശയം തീർക്കാം. മെനക്കെട്ടത്താൻ വന്നിരിക്കുന്നു."— മാനേജർ കൃത്യാന്തരബഹുലനെപ്പോലെ പറഞ്ഞു.

"നിങ്ങൾ എനിക്കു കുറെ സാവകാശം തരികയില്ലേ?" അദ്ധ്യാപകൻ നിറഞ്ഞ കണ്ണുകളോടുകൂടി ചോദിച്ചു.

"സാവകാശമോ? വാദ്ധ്യാരെ, തൻെറ നന്മയ്ക്കുവേണ്ടി ഞാൻ പറേന്നു. പലിശവകയിൽ ഒരു നൂറു രൂപാ തന്നാൽ അല്പ സാവകാശം കിട്ടും. അല്ലാതെ എന്നെക്കൊണ്ടു് ഒന്നും ചെയ്യാൻ കഴികയില്ല"— അധികാരിയുടെ വിധിയായിരുന്നു, അതു്.

"പലിശവകയിൽ നൂറു രൂപയോ?—ആ തപ്തഹൃദയൻ പാരവശ്യത്തോടുകൂടി ചോദിച്ചു.

"വെറും പള്ളിക്കൂടക്കാര്യമല്ലഹേ ബാങ്കുകാര്യം. നിങ്ങൾക്കു് ഈ ബാങ്കുകാര്യം ഒന്നും അറിഞ്ഞുകൂടാന്നു തോന്നുന്നു. ഞാമ്പറഞ്ഞതു കേട്ടല്ലൊ. എനിക്കു കുറെ കണക്കു നോക്കുവാനൊണ്ടു്. എവിടെനിന്നെങ്കിലും നിങ്ങൾ രൂപായുണ്ടാക്കിക്കൊണ്ടു വാ"— മാനേജർ അക്ഷോഭ്യനായി, തീർത്തുപറഞ്ഞു.

ആ ശിഥിലഹൃദയൻ സ്വഗൃഹത്തിലേക്കു തിരിച്ചു. അദ്ദേഹത്തിൻെറ ഹൃദയം പോലെ ഇരുളടഞ്ഞിരുന്നു, ആ ഭവനവും. അന്തിത്തിരി വയ്ക്കുവാനുണ്ടായ അസൗകര്യമെന്തെന്നു് ആ ഗൃഹനായകനറിയാമായിരുന്നു. തൻെറ ഓമനമകളുടെ ഒട്ടിയ വയർ കാണുവാനുള്ള ദൗർഭാഗ്യം അന്ധകാരം നഷ്ടപ്പെടുത്തിയതു് ഒരു മഹാഭാഗ്യമായി ആ പിതാവിനു തോന്നി. അധ്യാപകനും വെളിച്ചത്തിൻെറ ആവശ്യമുണ്ടായിരുന്നില്ല, പായു് നിവർത്തു കിടക്കുവാൻ! അനന്തരകരണീയ ചിന്തയിൽ ആ തകന്ന ഹൃദയം ഏകാഗ്രമാകുമായിരുന്നു, കുടുംബിനിയുടെ—ആ പട്ടിണിപ്പാവത്തിൻെറ ഞരങ്ങിമൂളൽ ഇടയ്ക്കിടയ്ക്കില്ലായിരുന്നുവെങ്കിൽ!" അദ്ധ്യാപകൻെറ ഉപധാനങ്ങൾക്കു് ആ രാത്രിയിൽ കണ്ണീർചോലയിൽ നീരാടുവാൻ കഴിഞ്ഞു.

അടുത്ത പ്രഭാതം സ്കൂൾ മാനേജരുടെ ഗൃഹാങ്കണത്തിൽ വച്ചാണു് അയാൾ കാണുക. അവിടം മാത്രമായിരുന്നു ആ വ്രണിതഹൃദയനുണ്ടായിരുന്ന അടുത്ത അഭയസ്ഥാനം.

മാനേജർക്കു് ഉറക്കത്തിനു് പകൽ കൂടി കുറച്ചു് ആവശ്യമായിരുന്നു. അഥവാ സാധുവായ ഒരു അധ്യാപകൻെറ അത്യാവശ്യകത ആ ഗംഭീരനെ ഉണർത്തുവാൻ അശക്തമായിരുന്നു. വേലക്കാരിക്കു മുററമടിക്കലിനു സ്ഥലം ഒഴിഞ്ഞുകൊടുക്കുവാൻ ആ നിരാധാരനു് ഒരു വൃക്ഷച്ചുവട്ടു് ഇരിപ്പിടമാക്കേണ്ടതുണ്ടായി.

മാനേജർ എഴുന്നേററപ്പോൾ അധ്യാപകനെയാണു് കണികാണുക.

"എന്താ സ്കൂളില്ലേ ഇന്നു്. ഇവിടെയെങ്ങാനുമായിരുന്നുവോ ഉറക്കം"— മാ

നേജരുടെ സ്വരത്തിൽ അവജ്ഞയുടെ കലർപ്പുണ്ടായി.

വൃക്ഷച്ചുവട്ടിൽ നിന്നു് എഴുന്നേറ്റു് അധ്യാപകൻ ആദരപൂർവ്വം മറുപടി പറഞ്ഞു.—"ഉടനെതന്നെ സ്ക്കൂളിലേക്കു പോകണം. ഒരു അത്യാവശ്യം പറയുവാൻ കുറച്ചു വെളുപ്പുകൂട്ടി ഇങ്ങോട്ടു തിരിച്ചതാണു്."

"അത്യാവശ്യമോ? തനിക്കു് അത്യാവശ്യങ്ങളില്ലാത്ത ദിവസങ്ങളില്ലല്ലോ. ഏതായാലും അധികം സംസാരിക്കുവാൻ ഇപ്പോൾ സമയമില്ല. എനിക്കു തിടുക്കമായി ഒരിടത്തു പോകേണ്ടതുണ്ടു്. അടുത്ത ആഴ്ചയിലോ മറ്റോ ഇങ്ങോട്ടു വരു."

"അടുത്ത ആഴ്ചയിലോ? എനിക്കു കുറച്ചു രൂപയുടെ ആവശ്യം ഇന്നുണ്ടു്. ഇന്നു തന്നെ കിട്ടിയേ ഒക്കൂ............" തന്റെ ആവശ്യം ഒന്നൊഴിയാതെ മാനേജരുടെ സമക്ഷം ആ വിവശൻ വിശദീകരിച്ചു.

"എന്തു്? പണമോ? ഒരു മാസത്തേക്കു് ആ കാര്യം മിണ്ടരുതു്. നിങ്ങൾക്കു തോന്നുമ്പോഴൊക്കെ പണം, പണം, എന്നു പറഞ്ഞാൽ മതി. അടുത്ത മാസാവസാനത്തിൽ രണ്ടുമൂന്നു രൂപാ തരുവാൻ നോക്കാം. നിങ്ങളുടെ പൂ, പൂച്ച, പൂച്ചട്ടി പഠിപ്പിക്കപോലല്ല, ഒരു സ്ക്കൂളിന്റെ ഭരണകാര്യം."–മാനേജർ ഒരു പ്രസംഗകനായി മാറി.

"എന്റെ ശമ്പളക്കുടിശിഖ കിട്ടാതെ ഒരു നിവൃത്തിയുമില്ല. അല്ലെങ്കിൽ ഞാൻ വഴിയാധാരമായിപ്പോകും!" ആ സാധുവിന്റെ കണ്ണുകൾ നിറഞ്ഞു.

"ങ്ഹാ! ഇനി ശമ്പളക്കുടിശിഖ കിടക്കുന്നപോലും! ഒരു കാശും വേണ്ട, ഒരുദ്യോഗം മാത്രം മതിയെ എന്നു കേണപേക്ഷിച്ചുകൊണ്ടു് എത്രയെണ്ണം പുറകേ നടക്കുന്നുവെന്നറിയാമോ? പിന്നെ തന്റെ ഒരു അവശതയോർത്തു് ഞാൻ അന്നു്..."

"അവിടുന്നു് എന്റെ രൂപ തന്നു് എന്നെ പിരിച്ചുവിട്ടുകൊള്ളണം. എന്റെ കുടുംബമെങ്കിലും ക-ള-യാ-തെ..." ആ നിരുപേകന്നു് വാചകം പൂർത്തിയാക്കുവാൻ കഴിഞ്ഞില്ല.

പാവപ്പെട്ട ഒരു അദ്ധ്യാപകന്റെ പ്രലപനം കേട്ടുകൊണ്ടു നിൽക്കുവാൻ മാനേജർക്കു സമയമുണ്ടായില്ല. അതിലെത്രയോ വലിയ കാര്യങ്ങൾ അയാൾക്കുണ്ടായിരുന്നു.



Buddha The Giver. (A Painting by Nicholas Roerich)

*　*　*　*　*

വീട്ടാവശ്യങ്ങൾ ഏറെക്കുറെ നിറവേറി വന്നതു് വധൂഗൃഹത്തിൽനിന്നും തോമ്മാസാറിനു ലഭിച്ച ഒരു കറവപ്പശുവിന്റെ സഹായത്താലാണു്. അതു മാത്രമായിരുന്നു അവിടെയുണ്ടായിരുന്ന വിലപിടിപ്പുള്ള ഏക സാധനം. ആ അധ്യാപകനു് ഒരുദിവസംകൂടി സ്കൂളിൽ പോകാതിരിക്കണമായിരുന്നു, ആ പശുവിനെ വിൽക്കുവാൻ ചന്തയിൽ പോകേണ്ടിയിരുന്നതുകൊണ്ടു്.

പ്രത്യാഗമനവേളയിൽ അദ്ധ്യാപകനു് ഒരു ഉന്മേഷം, ഒരു നവചൈതന്യമുണ്ടായിരുന്നു, പശുവിനു് നല്ല വില കിട്ടുകയാൽ. പശുവിനും കിടാവിനും കൂടി അമ്പതു രൂപ ലഭിച്ചു. പത്തു രൂപയുടെ അഞ്ചു കറൻസിനോട്ടുകൾ!

ആ ഗൃഹസ്ഥനു് ആവശ്യങ്ങൾ പലതുമുണ്ടായി. എന്നാൽ ഒരു കാശുപോലും മററാവശ്യങ്ങൾക്കു് വിനിയോഗിക്കാതെ അദ്ദേഹം ബാങ്കിലേക്കു തന്നെ നടന്നു.

'സാറിനു് ഒരു രജിസ്റ്റേർഡ് ലററുണ്ടു്' വഴിമദ്ധ്യേ അഞ്ചൽശിപായി അറിയിച്ചു.

റജിസ്റ്റർ ചെയ്ത കത്തു് എന്നു കേൾക്കുമ്പോൾ അധ്യാപകനു പേടിയിളകുകയായി. അതെ, ആ ബാങ്കുമാനേജരുടെ കത്തു് അദ്ദേഹത്തെ അത്രയേറെ അസഹ്യപ്പെടുത്തിയിരുന്നു.

കത്തു വാങ്ങി അധ്യാപകൻ പൊട്ടിച്ചു. അദ്ദേഹത്തിന്റെ മുഖത്തെ രക്തപ്രസാദം മാറി. കത്തു വായിക്കുംതോറും ആ മുഖത്തെ വൈവർണ്ണ്യം വർദ്ധിച്ചുകൊണ്ടിരുന്നു. നൈരാശ്യത്തിന്റെ വിളംബരമായ ഒരു നെടുവീർപ്പിനുശേഷം ആ വിഷണ്ണൻ ആരോടെന്നില്ലാതെ പറഞ്ഞുപോയി:—"എന്റെ രൂപ ഇരുന്നൂറു വെള്ളത്തിൽ. മുറയ്ക്കു സ്കൂളിൽ ഹാജരാകാത്തതുകൊണ്ടു്, എന്നെ പിരിച്ചുവിട്ടു് പകരം ആളിനെ നിയമിച്ചുപോലും?" കണ്ണീരൊഴുക്കിൽ നനഞ്ഞ മുഖം തുടച്ചുകൊണ്ടു് ആ പരവശൻ പണിപ്പെട്ടു പാദങ്ങൾ മുമ്പോട്ടു വച്ചു.

ബാങ്കിൽ ചെന്നപ്പോഴാണു് തനിക്കു 'വാറണ്ടു'ണ്ടെന്നു് ആ മനുഷ്യൻ അറിയുക. പക്ഷേ അദ്ദേഹത്തിനു ഭയപ്പെടാനില്ലായിരുന്നു, കുറെ പണം കൈവശമുണ്ടായിരുന്നതുകൊണ്ടു്.

“തേടിയ വള്ളി കാലിൽ. ഞാൻ നടക്കാതെ കഴിച്ചുകൂട്ടിയല്ലോ”—അദ്ധ്യാപകനിരിക്കുവാൻ ഇടം കൊടുത്തുകൊണ്ടു് വാറണ്ടുശിപായി പറഞ്ഞു.

“മാനേജരെ, ഞാൻ കുറച്ചു പണവും കൊണ്ടാണു വന്നിരിക്കുന്നതു്. ഇനി കുറച്ചു സാവകാശം തരുമോ”—ആ ഋണബാദ്ധ്യസ്ഥൻ ചോദിച്ചു.

“എന്തോ ഒണ്ടു്” മാനേജർ ആരാഞ്ഞു.

“അൻപതു്”

“അമ്പതോ? അതെന്താ?”

“താമസിയാതെ മുഴുവൻ തന്നു് ഇടപാടു തീർത്തുകൊള്ളാം”

“വാദ്ധ്യാരെ, ഇതുകൊണ്ടൊന്നും കാര്യം നടപ്പില്ല.”—അനേകരെ കുരുക്കി നിറുത്തിയിരുന്ന ആ ബുക്കു നിവർത്തുകൊണ്ടു മാനേജർ പറഞ്ഞു:—“ഒള്ളതിപ്പം താ. താമസിയാതെ തീർത്തുകൊള്ളണം.”

“തീർത്തോളാമെന്നേ.”

“പലിശ തീർത്തോണ്ടെങ്കിലുമിരുന്നാൽ മതി” ആ കുബുദ്ധിക്കു് അയാളെ സ്വതന്ത്രനാക്കുവാൻ സമ്മതമില്ലായിരുന്നു.

പേനാ മഷിയിൽ മുക്കിക്കൊണ്ടു് മാനേജർ അദ്ധ്യാപകനോടു രൂപ വാങ്ങി. അഞ്ചു പത്തു രൂപ നോട്ടുകൾ!!

മാനേജർ ഒരു തുറിച്ചുനോട്ടം. ഉഗ്രമായ ആ നോട്ടം അധ്യാപകനെ അമ്പരപ്പിച്ചു. വ്യാഘ്രത്തിന്റെ മുൻപിൽ മാൻപേടയെപ്പോലെ ആ നിരപരാധി വിറപൂണ്ടു.

“ആർക്കുവേണം ഈ കള്ളനോട്ടുകൾ”—അയാൾ അലറി “ഇതെത്ര കണ്ടതാ, എരപ്പാളികൾ കളിപ്പിക്കാൻ നോക്കുന്നു” ആ ക്രുദ്ധൻ നോട്ടുകൾ അയാളുടെ മുഖത്തേക്കു വലിച്ചെറിയുകയുണ്ടായി. അവ മുഖത്തടിക്കുന്നതിനുമുമ്പു് അധ്യാപകൻ അസ്തപ്രജ്ഞനായി നിലംപതിച്ചിരുന്നു. ഒരു ശവസംസ്കാരകർമ്മത്തിന്റെ ആവശ്യമാണു് പിന്നീടു് അവിടെ അവശേഷിച്ചതു്!!

# നരനാരായണ സംവാദം.

## ഭഗവത്ഗീതയിലെ മർമ്മ രഹസ്യങ്ങൾ.

(എം. വി. നാരായണയ്യർ, ബി. ഏ.)

ഭഗവത്ഗീത ഹൈന്ദവസംസ്കാരകേന്ദ്രമായ ഒരു മതഗ്രന്ഥം മാത്രമല്ല, അതു ലോകത്തിന്റെ ഒരു പൊതുസ്വത്താണു്. അസംഖ്യം പണ്ഡിതന്മാരുടെ വ്യാഖ്യാനങ്ങളും പൌരസ്ത്യവും പശ്ചാത്യവുമായ വിവിധഭാഷാവിവർത്തനങ്ങളും മൂലം അതിനു് അഖിലലോകപ്രസിദ്ധി സിദ്ധിച്ചുകഴിഞ്ഞു. ഈശ്വരസാക്ഷാൽകാരവും മനുഷ്യജീവിതായോധനധർമ്മതത്വവും ഒരുമിച്ചു നൽകുന്ന ഈ ഉൽകൃഷ്ടഗ്രന്ഥത്തെ ഒരമൂല്യനിധിയായിട്ടാണു് ഇതരമതാനുയായികളും ഗണിക്കുന്നതു്.

ബി. സി. രണ്ടാംനൂറ്റാണ്ടിൽ മൌര്യസാമ്രാജ്യം അധഃപതിച്ചതോടുകൂടി ഹിന്ദുമതത്തിനുണ്ടായ പുനരുദ്ധാരണത്തോടുകൂടിയാണു് മഹാഭാരതവും ഭഗവത്ഗീതയും അവതരിച്ചതെന്നു് തത്വാന്വേഷകന്മാർ അഭിപ്രായപ്പെടുന്നു. ഭിന്നഗോത്രോത്ഭുതരും, ആചാരവൈവിധ്യത്താൽ ഭിന്നപ്രകൃതികളുമായ ബഹുസഹസ്രം ഹിന്ദുക്കളെ എങ്ങനെ ഹൈന്ദവാദർശസൌഹാർദ്ദത്തിൽ ഏകീകരിക്കുക എന്നതായിരുന്നു അന്നത്തെ ഭാരതത്തിലെ ഒരു പ്രധാനപ്രശ്നം. വിശിഷ്യ സംസ്ക്കാരത്തിൽ തുലോം താണ പടിയിലുള്ളവർക്കു് മതബോധമുണ്ടാക്കുന്നതിനു്, ആത്മാവിന്റെ ഈശ്വരത്വത്തെ പ്രതിപാദിക്കുന്ന ഉപനിഷത്തുക്കൾ അപ്രഗതങ്ങളായിരുന്നു. അവയിലെ തത്വങ്ങളെ പ്രായോഗികജീവിതവുമായി ഘടിപ്പിക്കുന്നതിനോ, സാർവ്വത്രികമായ ഒരു മതാദ്ധ്യയനപരിപാടി രൂപവൽക്കരിക്കുന്നതിനോ അന്നത്തെ ബ്രാഹ്മണർ ശ്രമിച്ചുമില്ല. അതു സ്വല്പമെങ്കിലും സാധിച്ചതു് ശ്രീബുദ്ധനാണു്. അദ്ദേഹം സാമുദായികാസമത്വങ്ങളെ ദൂരീകരിച്ചു് സ്വഭാവശുദ്ധിയേ പ്രധാന ലക്ഷ്യമായി കല്പിച്ചു് ധർമ്മബോധത്തെ വിപുലമാക്കി, ജീവിതലക്ഷ്യം മോക്ഷമാണെന്നു സിദ്ധാന്തിക്കുന്ന ഒരു മതം സ്ഥാപിച്ചു. എന്നാൽ അതിൽ വിരക്തിക്കും സന്യാസത്തിനും, പൌരബോധത്തേയും കർമ്മനിഷ്ഠയേയുംകാൾ പ്രാമാണ്യം നൽകിയിരുന്നതിനാൽ ബുദ്ധമതത്തിനും സാർവ്വത്രികമായ ആനുകൂല്യം ലഭിച്ചില്ല. ഈ ഘട്ടത്തിലായിരിക്കണം സാമാന്യജനതയുടെ വേദഗ്രന്ഥമായ മഹാഭാരതം അവതരിച്ചതു്. ഉപനിഷത്തിലെ ദുർഗ്രഹങ്ങളായ തത്വങ്ങൾ ഇതിഹാസദ്വാരാ സകല ജനങ്ങൾക്കും ഹൃദിസ്ഥമാകുകയും, അങ്ങനെ ഹിന്ദുമതക്ഷേത്രത്തിൽ പണ്ഡിതനും പാമരനും ഒരുപോലെ പ്രവേശനം ലഭിക്കയും ചെയ്തു. മഹാഭാരതത്തിന്റെ മർമ്മം വെളിവാക്കുന്ന അദ്ധ്യായമാണു ഭഗവത്ഗീത.

വേദാന്തിയുടെ സിദ്ധാന്തമനുസരിച്ചു് മനുഷ്യജന്മോദ്ദേശം “ധർമ്മാർത്ഥകാമമോക്ഷ”ങ്ങളാണു്. ധനാർജ്ജനം, കർത്തവ്യനിർവ്വഹണം, ആഗ്രഹനിവൃത്തി എന്നീ ആദ്യത്തെ മൂന്നുമാണു് “പ്രവൃത്തി” അഥവാ ഐഹികജീവിതത്തിലെ കർമ്മപരിപാടി. ജീവിതത്തിന്റെ അന്ത്യലക്ഷ്യവും, ഐഹികജീവിതത്തിലെ പ്രവൃത്തിഫലവും “നിർവൃതി” അഥവാ മോക്ഷമാകുന്നു. പ്രവൃത്തിയും നിവൃത്തിയും, രണ്ടും ആവശ്യമാണു്. പഞ്ചേന്ദ്രിയ സംഘടിതമായ ശരീരത്തിന്റെ പ്രവർത്തനത്തിനുവേണ്ടി ആത്മാവും, ആത്മാവിന്റെ ലക്ഷ്യപ്രാപ്തിക്കായി ശരീരവും, യത്നിച്ചു് ജഡവും ആത്മാവും ഒരുമിച്ചു സാഫല്യം നേടുന്നു. അഥവാ, ജന്മം, പ്രവൃത്തിയിൽകൂടി നിർവൃതിയിലെത്തിച്ചേരുന്നു. ഇതാണു ഭഗവത് ഗീതയുടെ ആന്തരാർത്ഥം.

ഉപനിഷത്തിലെ നിർഗ്ഗുണബ്രഹ്മത്തെ പുരാണേതിഹാസങ്ങൾ സഗുണമാക്കി സാമാന്യജനങ്ങളുടെ ഹൃദയത്തിൽ പ്രതിഷ്ഠിച്ചിരിക്കുന്നു. ഭഗവത്ഗീതയാകട്ടെ, സഗുണത്വവും നിർഗ്ഗുണത്വവും തമ്മിലുള്ള യഥാർത്ഥബന്ധം വ്യക്തമാക്കി, ഈശ്വര സാക്ഷാൽകാരം അനുഭവവേദ്യമാകത്തക്കവണ്ണം ഭഗവത്ഭക്തി ഉദ്ദീപിപ്പിക്കുന്നു. ഗീതയിലെ “ഭഗവാൻ” വിശ്വപരിപാലകൻ മാത്രമല്ല, സൃഷ്ടിയിലെ അനർഘരത്നങ്ങളെ കോർത്തിണക്കിയ ഒരു രത്നഹാരം മാത്രമല്ല, അദ്ദേഹം

മനുഷ്യനു് ആത്മനിർവൃതി അരുളുന്ന ചിത്സ്വരൂപനാണു്. സജ്ജനത്തിനു് ഒരിക്കലും ആപത്തുണ്ടാകയില്ലെന്നും സാക്ഷാൽ ഭക്തനു നാശമില്ലെന്നും തന്നെ നിഷ്കളങ്കം സ്നേഹിക്കുന്ന-സേവിക്കുന്ന— "ഭക്തന്റെ ഹൃദയക്ഷേത്രത്തിൽ പ്രവേശിച്ചു് തന്റെആ കനകപ്രഭകൊണ്ടു് സർവ്വ അജ്ഞാനാന്ധകാരവും ദൂരീകരിക്കുമെന്നും ഭഗവാൻ നമ്മോടു ഉറപ്പു പറയുന്നു. അദ്ദേഹത്തെ അഭയം പ്രാപിക്കുന്ന യാതൊരുവനും പാപപങ്കത്തിൽ പതിക്കയില്ല. ഈദൃശ സംസ്കാരബോധത്താൽ, മനുഷ്യന്റെ ബുദ്ധിവികാസത്തിനും, ആത്മീയപ്രകാശത്തിനും, അനേകത്വത്തിൽനിന്നു ഏകത്വത്തിലേക്കുള്ള പരിണാമത്തിനും തദ്വാരാ ബ്രഹ്മജ്ഞാനത്തിനും ഭഗവത്ഗീത വഴി തെളിക്കുന്നു.

കുരുക്ഷേത്രത്തിലെ പാവനമായ രണാങ്കണത്തിൽവച്ചു് ഭഗവാൻ ശ്രീകൃഷ്ണൻ അർജ്ജുനനു നൽകുന്ന ധർമ്മോപദേശമത്രേ ഗീത. കാഹളധ്വനികളുടെയും, ആയുധസംഘടനങ്ങളുടെയും ഗജതുരഗാദികളുടെ ഗർജ്ജനഘോഷത്തിന്റെയും നടുവിൽ ആവിർഭവിച്ചു് അർജ്ജുനൻ തന്റെ ഗാണ്ഡീവം വലിച്ചുവളച്ചു. ഗുരുക്കന്മാരും ആത്മമിത്രങ്ങളും, സഹപാഠികളുമായ അനേകലക്ഷം യോദ്ധാക്കൾ ശത്രുപക്ഷത്തിൽ അണി നിരന്നു നിൽക്കുന്നതു് അദ്ദേഹം കണ്ടു. ഉത്തരക്ഷണത്തിൽ ആധിദഗ്ദ്ധനായി ആ ധീരൻ ഇതികർത്തവ്യതാമൂഢനായി വില്ലു താഴെയിട്ടു. ഈ ഭയങ്കരസന്ദർഭത്തിലാണു് സാരഥിയും ഉററബന്ധുവുമായ ഭഗവാൻ കൃഷ്ണൻ ധർമ്മപ്രബോധനംകൊണ്ടു് പാർത്ഥനേ കർത്തവ്യകുതുകിയാക്കുന്നതു്. ആപൽസന്ധിയിലുള്ള ഈ ധർമ്മപ്രചോദവും കർമ്മനിപുണതയുമാണു ഇന്നത്തേ ലോകത്തിനാവശ്യം. അതുകൊണ്ടത്രേ ഭഗവത്ഗീത ഇന്നു സർവ്വാരാധ്യമായിരിക്കുന്നതു്.

ഗീത അർജ്ജുനനും കൃഷ്ണനുമായുള്ള ഒരു സംഭാഷണരൂപത്തിലാണു് അവതരിപ്പിച്ചിരിക്കുന്നതു്. മിക്ക ഇതിഹാസങ്ങളും ഈ നാടകരീതിയെ അനുകരിക്കുന്നു. നരനാരായണന്മാർ തമ്മിലുള്ള ഈ സംഭാഷണം യഥാർത്ഥത്തിൽ മനുഷ്യാത്മാവും ഈശ്വരനും തമ്മിലുള്ള ഐക്യത്തേയാണു വ്യഞ്ജിപ്പിക്കുന്നതു്. ഒരു ധർമ്മബുദ്ധിയുടെ സ്വാഭാവികമായ ഭയവും, ശങ്കയും ചാഞ്ചല്യവുമാണു് അർജ്ജുനനുള്ളതു്. സംശയനിവൃത്തിയും ആശ്വാസവും ധൈര്യവുംനൽകുന്ന അന്തരാത്മാവാണു കൃഷ്ണൻ. മനുഷ്യന്റെ ഐഹിക ജീവിതശകടത്തെ നിർവിഘ്നം നയിക്കുന്ന ഈശ്വരാംശമായ ആത്മാവുതന്നെ പാർത്ഥസാരഥി. ജീവിതായോധനത്തിൽ സംഭവിക്കാറുള്ള നിരാശയും അധൈര്യവുമാണു് അർജ്ജുനനുണ്ടാകുന്നതു്. സായുജ്യമിച്ഛിച്ചു് ധർമ്മമാർഗ്ഗത്തിൽക്കൂടി ചരിക്കുന്ന ഏവനും നേരിടേണ്ടിവരുന്ന ബഹുസഹസ്രം പ്രയാസങ്ങളാണു് കൗരവസേനയും അവരുടെ കുത്സിതനയങ്ങളും ആ സൈന്യത്തിന്റെ സന്താനങ്ങളുടെ അധർമ്മവും ആത്മപ്രകാശത്തിന്റെ ധർമ്മബുദ്ധിയും തമ്മിലുള്ള മത്സരമത്രേ മഹാഭാരതത്തിന്റെ മർമ്മം. സൗജന്യത്തിന്റെയും, ഹൃദയശുദ്ധിയുടെയും സഖാവാണു ഈശ്വരനെന്നും അതു വ്യക്തമാക്കുന്നു. ലോകം നിരങ്കുശമായ ഒരു കുരുക്ഷേത്രമാണു്. ഓരോ മനുഷ്യനും ആ മഹായുദ്ധത്തിൽ ഭാഗഭാക്കാകുന്ന ഓരോ അർജ്ജുനനാണു്. ആ യുദ്ധത്തിൽ വിജയി ആകുന്നതിനു് ഈശ്വരന്റെ സാരഥ്യവും, അതു ലഭിക്കണമെങ്കിൽ ശുദ്ധമായ കർമ്മകുശലതയും ആവശ്യമാണു്. കർമ്മധീരത ഉൽബോധിപ്പിക്കുന്നതും അന്തഃകരണത്തിന്റെ പ്രചോദനമായ ദൈവാനുകൂല്യംതന്നെയാണു്. ഇങ്ങനെ ശാഖോപശാഖകളായി വളരുന്ന തത്വശാഖിയുടെ സുരഭില കുസുമമാണു് ഭഗവത്ഗീത. അതിന്റെപരിണതഫലമാണു്. സായൂജ്യംഅഥവാമോക്ഷം.

---

## ആകാംക്ഷ.

(പി. എസ്സ്. പത്മനാഭപിള്ള)

ഭൂരിനീഹാരമാം ഭൂതിയാൽ സർവ്വാംഗ-
ഭൂഷണംചാർത്തുമബ്ഭൂധരാധീശ്വരൻ
അത്യുദാരത്വം കലർന്നമനോഹര-
വിസ്തൃതമാക്കിച്ചമച്ചുതസാനുവിൽ
ആശ്രയയോഗ്യമാമാശ്രമം, കണ്വനു-
വിശ്രാന്തിയേകിപ്പുലർന്നു, പൌരാണികം
കന്ദലതാപരിവേഷ്ടിതമായിട്ടും
മന്ദാരമാകന്ദശാഖികൾചൂഴവേ
അർപ്പിതപുഷ്പസുരഭിയായെപ്പൊഴും
ദർഭപൂതച്ചുവിരാജിച്ചുതൽപദം
ഉഷ്ണമൃഗാവാസഭീകരമാംവനം
കട്ടിക്കരിംകാർ പരത്തുന്നതാകിലും
ശങ്കവിട്ടങ്ങിങ്ങു മേഞ്ഞുമാൻപേടക-
ളങ്കണത്തിങ്കലുമാശ്രമംചുററിയും
പച്ചിലച്ചാർത്തിനെബ്ഭംഗ്യാവലം വെച്ചു
കൊച്ചുനീർച്ചാലൊന്നൊഴുകുന്നു ശാന്തമായ്.
പുഞ്ചിരിക്കൊണ്ടതിൻസൈകതഭ്രൂവതിൽ
നെഞ്ചകം സുവ്യക്തമാക്കീപുരസ്ഥലം
അമ്മണൽത്തിട്ടക്കുമേലേത്തൃണാസ്തൃത-
സമ്മോഹനമാം സമനിലമേറിയാൽ
കാട്ടുമരിക്കുകൾ പൂത്തുപുതുമയിൽ
കാഷായവസ്ത്രം ധരിച്ചു നില്ക്കുന്നതും,
വന്മരം, വല്ലി, വള്ളിക്കുടിൽതോറുമേ
രമ്യഗീതം പതംഗങ്ങൾപൊഴിപ്പതും,
ചേലുററസാലങ്ങൾ കാനനലക്ഷ്മിക്കു
നീലത്തഴവിധാനിപ്പതും കണ്ടിടാം.
ഉണ്ടവിടത്തില'ക്കൌശികൻ'വൻതപ-
സ്സാണ്ടിരിക്കുന്നു വിവിക്തശുദ്ധസ്ഥലേ
കാന്തിപ്രചുരിമചേരുംശരന്നഭ-
സ്സ്വേന്തിത്തുടിക്കും വലാകകൾപോലവേ
അമ്മുനിതന്നവദാതമാം മേനിയിൽ
ഭസ്മക്കുറികൾ പതിഞ്ഞുയഥാവിധി.
നീഹാരശീകരോഷ്ണങ്ങൾ ചിരംസഹി-
ച്ചാഹാരനിദ്രാവിഹാരവിഹീനനായ്
വല്ക്കലവും ജടയും ധരിച്ചിന്ദ്രന്റെ
ചൊല്ക്കൊണ്ടസിംഹാസനംലഭിച്ചീടുവാൻ
ധന്യൻതപോബലത്താൽതന്മനോരഥ
മുന്നമിപ്പിച്ചു വിയൽപഥത്തോളവും
നോക്കുവിൻ,സ്വാർത്ഥാഭിലാഷമതീന്ദ്രിയ-
ന്മാക്കുമേ; കിംപുനസ്സംസാരവർത്തികം

.........o.........

# വൃത്തസഹായി.

-(തുടച്ച്)-

(തകഴി ഈ. ആർ. പിള്ള)

79

വീതരാഗചിത്തരായയോഗിമാർമനസ്സിലും നിതാന്തജാത-
ഖേദഭാരമേററിട്ടംവരോരുഹീരമേ! മമപ്രിയേ! സദാപി
ചാരുലോചനേ! ധരിക്ക രേഫജങ്ങളോടലംലഗങ്ങൾവന്നു-
ചേരുമെങ്കിലായതാണു "വൃത്ത" മെന്നവൃത്തമെന്നു നീ ധരിക്ക.

80

പത്തും രണ്ടും മാത്രക-
ളൊത്തിട്ടുമൊന്നിൽദ്വിതീയപാദമതിൽ
സത്തമേ! പതിനെട്ടിപ്പടി-
യൊത്തുനിരന്നാലതാണു"ഗീതി"യയേ!

81

ഏകപാദത്തിൽവർണ്ണം ഏഴുഭവിക്കും യതി
നാലിലഞ്ചിലോ "കൃശമദ്ധ്യാഖ്യ"യ്ക്കുളവാകും.

82

ആറോരടാത്തേകവർണ്ണം, തികയുമൊരുവിഭാ-
ഗങ്ങമൂമ്മൂന്നു ചെമ്മേ,
ചേരേണംപാദമോരോ,ന്നിലുമിഹമൂറയായ്,
ത്തന്നെയാരോമലാളേ!
പോരാബാലേ! ധരിക്കൂ, മരഭനയയായം-
നൽഗണൗഘങ്ങൾ നന്നാ-
യാരാൽവന്നെത്തുമെന്നാ, ലതുലഗുണനിധേ!
"സ്രഗ്ധരാ"വൃത്തമാകും.

83

മല്ലജാക്ഷിജനതല്ലജങ്ങളണിയുന്നമൂല്യതരരത്നമാം
പല്ലവാംഗിമണി! പാവനേ! വരികയാദരാലരികിലാശ്ശുമാം
ചൊല്ലിടാമറിക രംനരം നരനരം നിരന്നുവരുമെങ്കിലോ
ഇല്ലഭേദമതുതന്നെയാണറിക വല്ലഭേ! "കുസുമമംജരി"

84

സാരസസംഭവഹസ്തവിരാജിതമാതൃകയാം മഹനീയതനോ!
നീരജചാരുവിലോചനമാരണിമാലികയാം വിധുരമ്യമുഖി!
പീവരസുസ്തനി! മത്തഗജേന്ദ്രസമാനനടേ!സതി! കേൾക്കുകയേ!
"ഏഴുഭകാരമൊരേവരിയായൊടുവിൽഗുരുവും 'മദിര' യ്ക്കുവരും"

85

ഭത്താവിനുള്ളഹിതമത്യാദരേണനിജഹൃത്താരിലോത്തുമരുവും
മത്തേഭഗാമിജനമുത്തേ! ധരിക്കതഭയത്തോടുജംസരനഗം
ഒത്തേതുപാദമതിലെത്തീടിലും സുമുഖി!ചിത്തേധരിക്കസുദൃഢം
"മത്തേഭ"വൃത്തമതുവ്യത്യാസമില്ലറികമൽപ്രേമ പുണ്യലതികേ!

86

ഭത്തൃഹിതംഹൃദിമുത്തൊടുക്രുടിനടത്തിട്ടുമുത്തമ-
ചാരുനതാംഗി!
താത്തരുണീമണിയാൾക്കമിളപ്പമനല്പമണയ്ക്കു-
മമേയഗുണാഢ്യേ
ചീത്തരസേനധരിക്കുകനീ ഭഗണങ്ങളൊ-
രേഴൊടയേഗുരുരണ്ടും
ചേത്തിട്ടുകിൽഹരിണായതലോചനെ! സാര-
മെഴുന്ന "സരോജസമാ"ഖ്യം.

87

സുന്ദരഹാസാമലശശിവദനേ! സുന്ദരി!
കേളയിസുമസമഗാത്രി!
ഭിന്നതയെന്യേവരികളിലൊരുപോൽഭംതന-
സംഭഭനയഗണമാന്നും
അഞ്ചഥപന്ത്രണ്ടിവകളിൽയതിയും അഞ്ചി-
തമായഥവരുമിഹപാദേ
"തമ്പി"യതിന്നെന്നറിയുക നിയതം തന്വികൾ
ചൂടിട്ടുമരിയസുശീലേ!

88

വന്ദിതഗുണഗണമാന്നൊരു സുന്ദരിജനമുടി-
മാലേ! പരമസുശീലേ!
ഭിന്നതലവ മണയാതിഹഭംനജജന സഭ-
സംഗംപരിചൊടുപാദേ
വന്നിട്ടുമരിയകുലാചലനിർജ്ജിതകുച ഭര-
രമ്യേ! വരതനു കാമ്യേ!
സുന്ദരിഹരിണകിശോരകസന്നിഭ സുരുചിര-
നേത്രേ' "ശശിധരബിംബേ"

89

വിരവൊടുകേളയിസുന്ദരിമാർകുലതിലക-
മതാകിന കുന്ദസുരദനേ!
സരസിജസന്നിഭ ചാരുവിലോചനഗണമണി-
യുന്നൊരുകാതര നയനേ!
കരിവരഗാമിനി! നംജജമോടഥജനസസനം
ലഗമാന്നയി! സരസം
പരിചൊരു ചേന്നിട്ടുമെങ്കിലതാണറികരിമ-
യെഴുന്നൊരു "സുന്ദര നയനേ."

# ശ്രീകൃഷ്ണൻെറ ഭാര്യമാർ

## പതിനാറായിരത്തെട്ടിലും കൂടുതലോ?

## അവരിൽ രാധയ്ക്കുള്ള സ്ഥാനം.

(ടി. വി. അരയൻ, അഴീക്കൽ)

പാരിടത്തിൻെറ പരിമളം, വിശേഷിച്ച് ഭാരതവർഷത്തിൻെറ പരമഭാഗധേയം, അത്രേ ഭഗവാൻ കൃഷ്ണൻ. കോടക്കാർ കൊമ്പുകുത്തുന്ന ആ കോമളത്തിരുമേനി ദ്വാപരയുഗത്തിൻെറ തേജഃപുഞ്ജമാണ്. അഭൗമമായ അഴകും ആഹ്ലാദവും ശ്രീകൃഷ്ണശബ്ദത്തെ—ആ മനോഹരനാമധേയത്തെ ആശ്രയിച്ച് ഒന്നുപോലെ മൂർത്തീഭാവത്തിൽ വിജയിച്ചരുളു... വിസ്തൃതമായ വിശപത്തിന് അനന്തമായ ആനന്ദത്തിൻെറ—നിത്യബ്രഹ്മാനന്ദത്തിൻെറ അടിത്തട്ട കാട്ടിക്കൊടുക്കുന്ന ആ പരിമള ഭാരതി-അതിൻെറ മാറെറാലി ഇന്നും ദിഗന്തങ്ങളെ പുളകം കൊള്ളിച്ചു കൊണ്ടുതന്നെ ഇരിക്കുന്നു. മനോജ്ഞതയുടെ മംഗളരൂപം—കമനീയ കലകളുടെ മൂർത്തീകരണം—എന്നുവേണ്ടാ സകല സുന്ദരഭാവങ്ങളും കൃഷ്ണശബ്ദത്തിൽ ഒന്നുപോലെ ഒതുങ്ങിനിന്നു വിശ്രമംകൊള്ളുന്നു. പണ്ഡിതനും പാമരനും പരമനിർവൃതി പദത്തിൽ തെല്ലും ഭേദമെന്യേ ഭാവസായൂജ്യമരുളുന്ന അദ്വൈത സിദ്ധാന്തത്തിൻെറ ആന്തരാർത്ഥപ്രകാശനവും ഭഗവാനല്ലാതെ മറെറാന്നുമല്ല. ആ ആനന്ദമൂർത്തിയെ അനുകരിച്ചു ഒരു പണ്ഡിതപാരിജാതം—ജയദേവ കവി—തൻെറ സുകൃതസുന്ദരമായഗീത ഗോവിന്ദത്തിൽ-അഷ്ടപദിയിൽ ഇങ്ങനെ അനുവർണ്ണനം ചെയ്യിരിക്കുന്നു.

"മേഘൈർമേദുരമംബരം വനഭുവഃ-
ശ്യാമാസ്തമാലദ്രുമൈ-
ൎന്നക്തംഭീരുരയം ത്വമേവതദിമംരാധേ-
ഗൃഹം പ്രാപയ
ഇത്ഥം നന്ദനിദേശതശ്ചലിതയോഃ-
പ്രത്യധ്വകുഞ്ജദ്രുമം
രാധാമാധവയോർജ്ജയന്തിയമുനാകൂലേ-
രഹഃകേളയഃ"

ഹേ! രാധേ! ആകാശം കാർമേഘങ്ങളെക്കൊണ്ടു തിങ്ങിയിരിക്കുന്നു. വനങ്ങളാകട്ടെ പച്ചിലമരങ്ങളാൽ കറുത്തിരുണ്ടുമിരിക്കുന്നു. ഈ ഉണ്ണിക്കൃഷ്ണൻ രാത്രിയിൽ ഭയമുള്ളവനമാണ്. അതുകൊണ്ടു നീ തന്നെ വേണം ഇവനെ ഗൃഹത്തിൽ കൊണ്ടുചെന്നു ആക്കാൻ എന്നുള്ള നന്ദഗോപരുടെ ആജ്ഞയനുസരിച്ചു വഴിതോറുമുള്ള വള്ളിക്കുടിലുകളിലും മരത്തണലുകളിലുംകൂടി സഞ്ചരിക്കുന്നവരായ രാധാമാധവന്മാരുടെ യമുനാതീരത്തിലെ വിജനകേളികൾ വിജയിക്കുന്നു.

ഈ പരമരമണീയമായ പദ്യത്തിൻെറ അന്തർവശത്തു അടങ്ങിയിരിക്കുന്ന രഹസ്യമറിയാതെ പലരും നന്നാ കഷണിക്കുന്നുണ്ട്. കൈക്കുഞ്ഞായ കണ്ണനും കാന്തികന്ദളപ്പൂകളുമായി—നവ യൗവ്വനത്തികവാന്ന—രാധയുംകൂടി കൂലംകുത്തിക്കുതിക്കുന്ന യമുനാനദീതീരത്തുവച്ച് അതും അതിമനോഹരമായ ശരൽക്കാല ചന്ദ്രികയിൽ നിർലജ്ജം കേളിയാടുകയെന്നോ? അതെങ്ങനെ സംഭവിക്കും? ഈ അസമയത്തു പുത്രനുമായി നന്ദഗോപർ വനത്തിൽ വന്നിരിക്കുവാനുള്ള കാരണം തന്നെ എന്തായിരിക്കാം! അപ്പോൾ രാധ അവിടെ എന്തിനായിട്ടു തനിയെ വന്നു? ഇത്യാദി സംഗതികളിൽ പലരും പരിഭ്രാന്തരാകാറുണ്ട്. എന്നാൽ ആരാണീരാധ? പ്രകൃതത്തിലെ വിജനകേളിക്കുള്ള പ്രസക്തിയെന്ത്? എന്നിവിധമുണ്ടാകാവുന്ന പ്രശ്നങ്ങൾക്കു പരിഹാരം കണ്ടുപിടിക്കുവാൻ ശ്രമിക്കാം.

പരമാത്മാവായ ഭഗവാൻ കൃഷ്ണന് പതിനാറായിരത്തി എട്ടു ഭാര്യമാരും എൺപതിനായിരം സന്താനങ്ങളും ഉണ്ടെന്നാണല്ലോ പ്രസക്തി. അദ്ദേഹം 125 കൊല്ലം ജീവിച്ചിരുന്നുവെന്നുമാണ് പുരാണങ്ങൾകൊണ്ടു തെളിയുന്നതു്. അവയുടെ സത്യം എങ്ങനെയും ഇരിക്കട്ടെ. ഒരു നിശിതമായ പരിശോധന നടത്തുന്നപക്ഷം ഭാര്യമാരുടെ എണ്ണം കുറച്ചുകൂടി കവിഞ്ഞുനിൽക്കുന്നതു കാണാവുന്നതാണ്. നരകാസുരനിൽനിന്നും സിദ്ധിച്ച കന്യകമാർ പതിനാറായിരമാണല്ലോ. ശേഷമുള്ളവരുടെ പേരുവിവരമാണ് അടിയിൽ കുറിക്കുന്നതു്. 1 രുഗ്മിണി, 2 സത്യഭാമ, 3 ജാംബവതി, 4 ശൈബ്യ, 5 കാളിന്ദി, 6 മിത്രവൃന്ദാ, 7 മാദ്രി, 8 ജാലഹാസിനി, 9 നാഗ്നജിതി, 10 രോഹിണി, 11 സുദത്ത, 12 ലക്ഷ്മണാ, 13 സുഭീമ, 14 സുദേവാ, 15 പൗരവി, 16 ഉപാസംഗ, 17 കൗശിക, 18 സുതസോമ, 19 യൗധിഷ്ഠിരി, 20 വ്രതനി, 21 പ്രസ്താവിനി, 22 ഗാന്ധാരി, 23 ഹൈമവതി, 24 സുഭീത. ഇവരിൽ ആദ്യത്തെ എട്ടുപേക്കാണ് കൂടുതൽ പ്രസിദ്ധിയുള്ളതു്. ഭഗവാൻ കൃഷ്ണനെക്കുറിച്ചു കൂടുതൽ വിവരണം തരുന്ന ഗ്രന്ഥങ്ങൾ പത്മം, ഭാഗവതം, വാമനം, കൂർമ്മം, ബ്രഹ്മം, വൈഷ്ണവം, സ്കന്ദം, വായു, ബ്രഹ്മവൈവർത്തം, മഹാഭാരതം എന്നിവയാണെല്ലോ. ബ്രഹ്മവൈവർത്തത്തിൽ മാത്രമേ രാധയെക്കുറിച്ചുള്ള വിശദവിവരങ്ങൾ കാണുന്നുള്ളു. മററുള്ളവ ഈ വിഷയത്തിൽ മൂകഭാവം കൈക്കൊള്ളുവാനുള്ള കാരണം എന്തായിരിക്കാം. ഭാഗവതത്തിൽ ഒരു ചെറുസൂചന മാത്രമേ കാണുന്നുള്ളു. അതും കേവലം അസ്പഷ്ടമായ നിലയിൽ. ഏതായാലും ശരി! രാധയില്ലാത്ത കൃഷ്ണൻ ഗന്ധമില്ലാത്ത പുഷ്പംപോലെ ആയിതീന്നിട്ടുണ്ട്. രാധാകൃഷ്ണനെന്നു പറഞ്ഞാൽ ജീവാത്മാ പരമാത്മാക്കളുടെ ഒരു ദിവ്യമോഹനവിഗ്രഹമായി ഗണിച്ചു പലരും പൂജിച്ചുവരുന്നുണ്ട്. ആ പാവനനാമധേയത്തിൽനിന്നു തന്നെ രാധാദേവിക്കുള്ള വൈശിഷ്ട്യവും വ്യക്തമാകുന്നുണ്ടെല്ലോ. മററുള്ള കൃഷ്ണപത്നിമാക്ക്കും ഇങ്ങനൊരു മഹനീയ പദവി ആരും കൊടുത്തു ആരാധിച്ചുകാണുന്നില്ല.

ഇനി പുരാണലോകത്തിൻെറ അന്തർവശങ്ങളിൽക്കൂടി ഒരു പര്യടനം നടത്തുന്നതായാൽ "ഗോലോകധാമം" എന്നൊരു ദിവ്യമഹാമണ്ഡലം ഉണ്ടെന്നു അറിവാൻ കഴിയും. അതു നിത്യസുഖദായകമായ സ്വർഗ്ഗലോകത്തിനും വളരെ ഉപരിയാണ്. അവിടത്തെ അഭിവന്ദ്യദേവൻ ഒരു കൃഷ്ണനാമധേയവാനുമാകുന്നു. അദ്ദേഹം ഗോകുലത്തിലെ കമലാകാമുകനെക്കാളും പ്രാഭവനായിതന്നെ പ്രശോഭിച്ചു. ആ മംഗളദേവൻെറ പ്രേമഭാജനം ഒരു രാധാദേവിയും ആയിരുന്നു. ആ ദേ

വിയുടെ ഉററതോഴി "വിരജ"യാണ്. ഗാനലോലുപനായ കൃഷ്ണൻ വിരജയിൽ അനുരക്തനായി തീൎന്നു. ഈ ഒളിബാന്ധവം വളരെ രഹസ്യമായിട്ടാണ് വച്ചുകൊണ്ടിരുന്നതു്. ഒരിക്കൽ വിരജാമന്ദിരത്തിൽപോയ കഥ ഗ്രഹപ്പിഴയെന്നുഎങ്ങനെയോ രാധയും അറിഞ്ഞു. തോഴിയുടെ വസതിയിൽവച്ചുതന്നെ കണവന്റെ കള്ളത്തരങ്ങൾ കണ്ടുപിടിക്കണമെന്നു കരുതി രാധയും പിന്നാലെ പുറപ്പെട്ടു. കലികൊണ്ട കാളിയെപ്പോലെ കലഹത്തിനായിട്ടു വന്ന രാധയെ ദ്വാരപാലകനായ "ശ്രീദമനൻ" തടഞ്ഞു വെളിയിൽതന്നെ നിൎത്തി എങ്കിലും വിവരങ്ങളെല്ലാം വിശദമായി അറിഞ്ഞ ആ മാത്രയിൽതന്നെ വിരജയാകട്ടെ ഭയാക്രാന്തയാകയും ഉടനെ വെള്ളത്തിൽചാടി ചാകയുമാണ് ചെയ്തതു്. ഈ ദാരുണസംഭവത്തിൽ കൃഷ്ണനുണ്ടായ സങ്കടം അത്യധികമായിരുന്നു. ആ ഭഗവാനാകട്ടെ പെട്ടെന്നു വിരജയെ ജീവിപ്പിക്കയും ചെയ്തു. അവർ മനമിണങ്ങിയ മരാളമിഥുനങ്ങളെപ്പോലെ വളരെനാൾ ഉല്ലാസപൂൎവ്വം കഴിഞ്ഞുവന്നു. അചിരേണ അവളിൽ ഏഴു പുത്രന്മാർ അദ്ദേഹത്തിനുണ്ടായി. ഒടുവിൽ പുത്രന്മാരുമായി വിരജ പിണങ്ങുകയാണ് ചെയ്തതു്. ഗത്യന്തരമില്ലാതെ മാതൃശാപത്തിനു വിധേയരായി ആ പുത്രന്മാർ സമുദ്രത്തിൽചെന്നു വിലയിച്ചു. ഈ വൃത്താന്തമെല്ലാം ഒന്നൊഴിയാതെ രാധാദേവി അറിഞ്ഞു. മുൻപിനാലെ പുകഞ്ഞിരുന്ന കോപാഗ്നി ഇപ്പോൾ കത്തിജ്വലിച്ചുതുടങ്ങി. "ഈ കൊള്ളരുതായ്മയെല്ലാം കാണിച്ച അങ്ങു ഭൂമിയിൽ ചെന്നു ജനിക്കട്ടെ" എന്നു സ്വന്തം ഭൎത്താവിനെ അവർ ശപിച്ചു. എന്നാൽ ഈ നിന്ദ്യവൃത്തിക്കു പ്രതികാരം ചെയ്‌വാൻ ശ്രീദമനൻ ഒരുമ്പെട്ടു. അദ്ദേഹം നില വിട്ടു രാധയെ അക്ഷേപിച്ചുതുടങ്ങി. "നീ ഒരു അസുരനായി തീരട്ടെ" എന്നു ശ്രീദമനനെയും ശപിച്ചു. "നീ ഒരു മനുഷ്യസ്ത്രീയായി ഭൂമിയിൽപിറക്കുന്നതാണ്" എന്നു ശ്രീദമനനും ശപിക്കാതെ വിട്ടില്ല. പിന്നീടാണ് അവർ ഇരുവരും ശാപത്തിന്റെ ഗൗരവം ഓൎമ്മിച്ചതു്. ഉടനെ ഭഗവാന്റെ സന്നിധിയിൽ ഓടിയെത്തി സങ്കടങ്ങളെല്ലാം ഉണൎത്തി. ഈ വിഷയത്തിൽ നിങ്ങളാരും ഇനി ഖേദിച്ചിട്ടു ഫലമില്ല. അങ്ങു് ഒരു അസുരരാജാവായി തീൎന്നു ശ്രീശങ്കരനാൽ ശാപമോചിതനായി ഭവിക്കും. അല്ലയോ രാധേ! ഭവതി എന്തിനു പരിഭ്രമിക്കുന്നു. നീ നേരത്തെതന്നെ ഭൂമിയിലേക്കു പോക. ഞാൻ പിന്നാലെ വരുന്നുണ്ടു്. അനന്തരമാണ് കൃഷ്ണാവതാരത്തിൽ ഭൂമണ്ഡലം അനുഗ്രഹിതമായതു് ..................................

ഒരിക്കൽ നന്ദഗോപർ കൃഷ്ണനെയും കൊണ്ടു വൃന്ദാവനത്തിലേക്കു പോയി. അവിടെയുള്ള ഭാണ്ഡീരവനങ്ങളിൽ പശുക്കളെ മേച്ചിരുന്നു. നദിയിലെ രുചികരമായ ജലം പശുക്കളെക്കൊണ്ടു കുടിപ്പിച്ചു താനും കുടിക്കയും ചെയ്തു. കുട്ടിയെ മടിയിൽ ഇരുത്തി അദ്ദേഹം വടവൃക്ഷത്തിന്റെ ചുവട്ടിൽ ഇരുന്നു. അല്ലയോ മുനേ! മായയാൽ ബാലകരൂപധാരിയായ കൃഷ്ണൻ തന്റെ വൈഭവംകൊണ്ടു ആകാശം പെട്ടെന്നു മേഘച്ഛന്നമാക്കിത്തീൎത്തു. ആകാശത്തിൽ കാർ നിരന്നതും വനാന്തരം അന്ധകാരനിബന്ധമായതും ധാരാധാരവത്തോടെ ഭയങ്കരമായ ഇടിയുണ്ടായതും ധാര മുറിയാതെ മഴ പൊഴിയുന്നതും വൃക്ഷങ്ങളെല്ലാം ആടിയുലഞ്ഞു മുറിഞ്ഞു വീഴുന്നതും കണ്ടിട്ടു നന്ദഗോപർ ഭയാക്രാന്തനായി. ഈ പശുക്കളെ വിട്ടിട്ടു ഞാൻ എങ്ങനെ ആശ്രമത്തിൽ പോകും. ഞാൻ ഗൃഹത്തിലേക്കു പോയില്ലെങ്കിൽ ഈ കുഞ്ഞിനു് എന്തു സംഭവിക്കും? ഇങ്ങനെ നന്ദൻ പറഞ്ഞപ്പോൾ കൃഷ്ണൻ കരയുവാൻ തുടങ്ങി. മായാഭയത്താൽ ഭീതിയോടുകൂടി—ആ കുട്ടി—പിതാവിന്റെ കഴുത്തിൽ കെട്ടിപ്പിടിച്ചു. ആ സമയത്തു രാധ കൃഷ്ണന്റെ അരികത്തു വന്നുചേൎന്നു.

ഭക്തവരേണ്യനായ മഹാകവി ജയദേവൻ ഈ കഥാഗതിയെ അടിസ്ഥാനമാക്കിയാണ് ഗീതഗോവിന്ദം വിരചിച്ചതെന്നു ഇപ്പോൾ പ്രസ്പഷ്ടമായിട്ടുണ്ടല്ലോ. ആദൎശരൂപിണിയായ രാധയെ കൂടുതൽ ആരാധനീയയാക്കിയതു് ജയദേവകവിയാണെന്നു കാണ്മാൻ കഴിയും. ബങ്കാളത്തിൽ ഏതു ഇടുങ്ങിയ മൂലയിലും രാധയുടെയും കൃഷ്ണന്റെയും ദിവ്യമംഗളസ്വരൂപം പ്രതിഷ്ഠിച്ചിരിക്കുന്ന ദേവാലയങ്ങൾ കാണാവുന്നതാണ്. അത്രത്തോളം പ്രസക്തി ഭാരതത്തിൽ മറെറവിടെയും ഇല്ല.

കാരുണ്യാലയനായ ഭഗവാൻ കൃഷ്ണനെയുംകൊണ്ടു രാധയാകട്ടെ നേരെ വൃന്ദാവനത്തിലേക്കാണ് കടന്നതു്. സുന്ദരസുഷമാപ്രസരംകൊണ്ടു പ്രകൃതിയുടെ താണ്ഡവരംഗമായ അവിടം ഒരു മോഹനചിത്രം പോലെ വിലസുന്നതായി രാധ കണ്ടു. അപ്പോൾ തനിക്കു പൂൎവ്വകഥാസ്മരണയുണ്ടായി. ഉടനെ അവിടം നന്ദനാരാമതുല്യം ഒരു വിഹാരഭൂമിയായി രൂപാന്തരപ്പെട്ടു. ഗോലോകധാമത്തു വച്ചുണ്ടായ വാഗ്ദത്തപ്രകാരം അവർ പ്രേമസല്ലാപങ്ങളിൽ ഏൎപ്പെടുവാൻ ഭാവിച്ചു. ഈ വൈചിത്ര്യബന്ധത്തിനു് ഉത്തമപുരോഹിതൻ ആവശ്യമാണല്ലോ. അല്ലെങ്കിൽ ഈ ബന്ധം കേവലം മൃഗീയമായിട്ടേ സാധാരണക്കാർ കരുതുകയുള്ളു. ഉടനെ വിസ്മയകമ്പിതനായി ബ്രഹ്മാവും മുനിമാരും അവിടെ ആഗതരായി. പല ഭാഷണങ്ങൾക്കും ശേഷം ആ മോഹനപ്പൂവനത്തിൽ വച്ചു വേദവിധിപ്രകാരം രാധയെ കൃഷ്ണൻ വിവാഹം ചെയ്തു. അന്നു മുതൽ കൃഷ്ണൻ രാധാകൃഷ്ണനുമായി. ഇങ്ങനെ കൃഷ്ണന്റെ പ്രഥമപത്നിയാണ് രാധ. ഈ ദിവ്യദമ്പതിമാരുടെ പരിമളകേളി ഭൂമണ്ഡലത്തെ എന്നും പുളകംകൊള്ളിച്ചുകൊണ്ടുതന്നെ വിജയിക്കുമാറാകട്ടെ.

## ഏകാന്തതയിൽ.

(പി. വി. നായർ)

ലോകത്തിൻപുഞ്ചിരിപ്പാഴ്ക്കിനാവിൻ
ശോകാത്മവേദിയാം തത്വമെല്ലാം
ഏകാന്തതയിൽ ഞാനെത്തിടുമ്പോ-
ളാകാശസൂനങ്ങൾ ദൃശ്യമാകും;
വ്യാമോഹസൗധം തകൎത്തുകൊണ്ടു-
ത്തുമണിത്തെന്നൽ കളിച്ചുണരും;
ജീവിതത്തിന്റെ ക്ഷണികഭാവം
കാർവില്ലെടുത്തുപകത്തിനിൽക്കും;
വിഷ്വപസൗഖ്യവിലോലതയെ
സ്പഷ്ടമാക്കീടുംകുസുമജാലം;
തിങ്ങമിരുട്ടിലീലോകത്തിന്റെ
പൊങ്ങിടുമജ്ഞതദൃശ്യമാകും;
എങ്ങും നിറഞ്ഞമദാന്ധതയ-
ത്തുംഗശൈലങ്ങളെടുത്തുകാട്ടും;
അന്തമററീവിധംതത്വജാല-
മെന്തിനിവീവിശംകുറിച്ചിടുന്നു!
വ്യഗ്രതയേറുമീലോകമുണ്ടോ
സുഗ്രഹമാക്കാൻകൊതിച്ചിടുന്നു!!

# സൂത്രത്രയം.

## പിട്ടും തട്ടിപ്പും മിരട്ടും

(വിദ്വാൻ, ചെന്നിത്തല കെ. കൃഷ്ണയ്യർ)

പിട്ടും തട്ടിപ്പും മിരട്ടും ഏകോദര സഹോദരങ്ങളെപ്പോലെ മിക്കവാറും ഒന്നിച്ചേയിരിക്കയുള്ളൂ. ഈ ത്രിമൂൎത്തികൾ കടാക്ഷിച്ചിട്ടുള്ള ആളുകളെ സൎപ്പത്തേക്കാൾ ഭയപ്പെടണം. തങ്ങളുടെ ത്രിസൂത്രങ്ങൾ പ്രയോഗിച്ചു് ഒരു മാതിരിയുള്ള ആളുകളെ വശത്താക്കാൻ ഇവൎക്കു യാതൊരു പ്രയാസവുമില്ല.

പിട്ടു മുതലായവ വേഷത്തിലും ഭാഷയിലും ഭാവത്തിലും എഴുത്തിലും കാണുന്നുണ്ട്. കാൎയ്യംനേടാൻ ചിലർ സന്യാസിമാരുടേയൊ, മന്ത്രവാദികളുടേയൊ, ജ്യോത്സ്യന്മാരുടേയോ,വൈദ്യന്മാരുടേയൊ കാമുകന്മാരുടേയൊ മറേറാ വേഷം ധരിക്കുന്നു. ജട, ഭസ്മം, കാഷായവസ്ത്രം, കമണ്ഡലു, ത്രിദണ്ഡു് മുതലായവ ധരിച്ചു പകൽ മുഴുവൻ സന്യാസിമാരെപ്പോലെ നടന്നു പണം പിടുങ്ങുന്ന ഒരു കൂട്ടരുണ്ടു്. രാത്രിയാകുമ്പോൾ ഈ കപടയോഗികളുടെ വേഷവും ഭാഷയുമെല്ലാം മാറുന്നു. കാലക്രമത്തിൽ ഈ ജടാധാരികളുടെ ജാട വെളിപ്പെടാതിരിക്കുന്നില്ലെന്നുള്ളതു് ആശ്വാസകരംതന്നെ.

ചില സിന്ദൂരങ്ങളും പൊടികളും ഗുളികകളും ഭസ്മങ്ങളും മററുമുണ്ടാക്കി ഒരു സഞ്ചിയിലാക്കി, മാറാവ്യാധി പിടിപെട്ടു ദുരന്തനരകമനുഭവിക്കുന്ന ചില രോഗികളുടെ അടുക്കൽച്ചെന്നു രണ്ടുദിവസത്തിനകം രോഗം വേരോടെ നശിപ്പിച്ചുകളയാമെന്നും മററും പറഞ്ഞു കൈവശമുള്ള മരുന്നു കൊടുത്തു് അമിതമായ വില പറിച്ചുകൊണ്ടു കടന്നുകളയുന്ന പലമുറി വൈദ്യന്മാരുമുണ്ടു്. "തുളസീനീരെണ്ണയിൽ സേവ്യാൽ" എന്നും മററും ചില മുറിശ്ലോകങ്ങളും ഇവർ സമയംപോലെ തട്ടിവിടും.

തങ്ങൾക്കു് അതിരററ പാണ്ഡിത്യമുണ്ടെന്നും സംസ്കൃതത്തിലൊ ഭാഷയിലൊ ഉള്ള ഏതു ശ്ലോകത്തിനും അൎത്ഥം പറയാൻ യാതൊരു പ്രയാസവുമില്ലെന്നും മററും പറഞ്ഞു് അല്പജ്ഞന്മാരെ തങ്ങൾ അപാരപണ്ഡിതന്മാരാണെന്നു വിശ്വസിപ്പിക്കുന്ന ചില ജ്ഞാനലവദുൎവ്വിദഗ്ദ്ധന്മാരുണ്ടു്. ഇവർ തങ്ങൾക്കു് അറിയാവുന്ന ശ്ലോകങ്ങളെല്ലാം മററുള്ളവരെ ചൊല്ലി കേൾപ്പിക്കും. തങ്ങൾക്കു അൎത്ഥം അറിയാൻ പാടില്ലാത്ത പദ്യത്തിനു് തെററായ എന്തെങ്കിലും അൎത്ഥം പറഞ്ഞുകൊടുക്കുകയും ചെയ്യും. ചില പദങ്ങൾക്കു് അൎത്ഥം അറിയാൻ പാടില്ലെങ്കിൽ അങ്ങനെയുള്ള പദങ്ങൾ നിഘണ്ടുക്കളിലാകട്ടെ കോശങ്ങളിലാകട്ടെ ഇല്ലെന്നു തീൎത്തു പറയും. ഇതു കേൾക്കുമ്പോൾ ഇവർ നോക്കാത്ത നിഘണ്ടുക്കളോ കോശങ്ങളോ ഇല്ലെന്നു തോന്നും. ഒരിക്കൽ ഒരു വിദ്വന്മന്യൻ വേറൊരാൾക്കു തെററായ അൎത്ഥം പറഞ്ഞുകൊടുത്തപ്പോൾ അയാൾ ശരിയായ അൎത്ഥം പറഞ്ഞുകേട്ടു "നിങ്ങൾക്കു ഈ ശ്ലോകത്തിന്റെ ശരിയായ അൎത്ഥം അറിയാമോ എന്നു പരീക്ഷിക്കാനായിട്ടാണു ഞാൻ അങ്ങനെ പറഞ്ഞതു്" എന്നു തട്ടിമൂളിച്ചത്രേ.

സാധാരണജനങ്ങൾ മാത്രമല്ല, പ്രാസംഗികന്മാർ, കുഴൽക്കാർ, തകിൽക്കാർ, ചെണ്ടക്കാർ, പാട്ടുകാർ, നടന്മാർ, ജാലവിദ്യക്കാർ, വ്യാപാരികൾ മുതലായവരും ധാരാളം തട്ടിപ്പു കാണിക്കുന്നുണ്ടു്.

പത്രങ്ങളിലേയും മററും പരസ്യങ്ങളിലും തട്ടിപ്പിന്റേയും മററും നിഴലാട്ടം കാണുന്നുണ്ടു്. ചില ദൃഷ്ടാന്തങ്ങൾ അടിയിൽ ചേൎക്കുന്നു.

(1) ലക്ഷ്മീയന്ത്രം

"ഗ്രഹദോഷങ്ങളെ തീൎത്തു് ആരോഗ്യം, ധനസമ്പാദനം, വ്യവഹാരം, ഭാഗ്യക്കുറി, ഉദ്യോഗം, പരീക്ഷ എന്നിവയിൽ വിജയം നൽകും. വിചാരിക്കുന്ന ഏതു കാൎയ്യവും ആ നിമിഷത്തിൽത്തന്നെ സാധിക്കും. സന്താനം വേണ്ടവൎക്കു സന്താനമുണ്ടാകും. ഒരു യന്ത്രം ധരിച്ചാൽ മതി. നാലുകാൎയ്യങ്ങൾ സാധിക്കണമെങ്കിൽ ദിവ്യശക്തിയുള്ള 4-ാം നമ്പർ ആവശ്യപ്പെടുക. വില 5. രു 4 ണ. മാത്രം. അഞ്ചുകാൎയ്യങ്ങളിൽ കൂടുതൽ സാധിക്കണമെന്നുള്ളവർ അത്ഭുതകരമായ എട്ടാം നമ്പർ വാങ്ങുക. നിസ്സാരമായ വില 10 രു. 8 ണ. മാത്രം. പോസ്റ്റേജ് പ്രത്യേകം. അസത്യമെന്നോ വിഫലമെന്നോ തെളിയിക്കുന്നവൎക്കു 550 രൂപാ സമ്മാനം. ഫലിക്കുന്നില്ലെങ്കിൽ വില തിരിയെ തരുന്നതാണു്."

(2) ദമയന്തീ കൂന്തൽവളരും പരിമള തൈലം.

"ദുൎല്ലഭങ്ങളും അമൂല്യങ്ങളുമായ പല പച്ച മരുന്നുകളും ചേൎത്തുണ്ടാക്കിയിട്ടുള്ള ഈ വിശിഷ്ട തൈലത്തിൽ ഒരു തുള്ളി പുരട്ടിയാൽ മതി. പരിമളം എട്ടു ദിക്കിലും അടിക്കും. വെഞ്ചാമരംപോലെ നരച്ച രോമങ്ങൾ കരിവണ്ടുപോലെ കറുക്കും. മുടി നിബഢവും നിബിഡരീസവുമായിത്തീരും. കണ്ണാടിക്കഷണ്ടിയിൽപ്പോലും രോമങ്ങൾ തഴച്ചുവളരും. തലവേദന, തലകറക്കം, ജലദോഷം, ബുദ്ധിമാന്ദ്യം, പീനസം, മുതലായ രോഗങ്ങൾ ഓടിയൊളിക്കും. കണ്ണിനു കുളൎമ്മയുണ്ടാകും. കുരുടനു കണ്ണുകാണുകയും ചെകിടനു ചെവി കേൾക്കുകയും ചെയ്യും. സുഖനിദ്രയുണ്ടാകും. കുപ്പിയൊന്നിനു രൂപ മൂന്നു മാത്രം. ഉടൻ അപേക്ഷിക്കുക. താമസിച്ചാൽ ഇച്ഛാഭംഗത്തിനിടയാകും."

(3) ചിമ്മിണി (ഒരു പുതിയ നോവൽ)

10-ാം പതിപ്പു്

"അതിവിശിഷ്ടവും അഭൂതപൂൎവ്വവും അത്ഭുതാവഹവുമായ ഈ നോവൽ ഒന്നു വായിക്കാത്തവർ ഭാഗ്യഹീനർ തന്നെ. കഥ ആപാദചൂഡം സരസമധുരം. ഭാഷ ലളിതകോമളം. ആകൃതി അതികമനീയം. കണ്ടാൽ നന്നുനിറയും. വായിച്ചാൽ കരളലിയും. കൈയിലെടുത്താൽ താഴെ വെയ്ക്കുകയില്ല. ചുരുക്കം പ്രതികൾ മാത്രമേയുള്ളു ആവശ്യക്കാർ ഉടൻ അപേക്ഷിക്കുക."

(4) കെ. കുട്ടപ്പ. D. H. C. S. F. M, R.S.

(തിരുമ്മുവിദഗ്ദ്ധൻ)

"വീഴ്ചമൂലമൊ മറെറാ ഉണ്ടാകുന്ന ഒടിവു്, ചതവു്, മുറിവു്, വളവു്, ഞെളിവു്, പുളവു്, പിരിവു്, ഞെരിവു്. തിരിവു്, ഉളുക്കു്, ചുളുക്കു് മുതലായവ ഒരു നിമിഷത്തിൽ ഭേദപ്പെടുത്തും. രോഗിക്കു് അശേഷം വേദനയുണ്ടാകയില്ല. നേരമറിച്ചു് സുഖം തോന്നുകയും ചെയ്യും. ഒടിഞ്ഞ അസ്ഥികൾ തമ്മിൽ ചേരും. വളഞ്ഞ അസ്ഥികൾ നുരുക്കും. അ

നേകം മഹതീമഹാന്മാരുടെ വിലയേറിയ സർട്ടിഫിക്കേറ്റുകൾ ലഭിച്ചിട്ടുണ്ട്."

തട്ടിപ്പും മറവും മൂലം പലരും പല കാര്യങ്ങളും സാധിക്കുന്നുണ്ട്. ചിലർ വലിയ ആളുകളുടെ സേവ സമ്പാദിക്കുന്നു. മററു ചിലർ വലിയ ആളുകളുടെ ബന്ധുത്വമോ മൈത്രിയോ പറഞ്ഞു സ്വകാര്യം നേടുന്നു. ഒരിക്കൽ ഒരു പിട്ടുകാരൻ ചവറയിൽ ശങ്കരൻതമ്പി അവർകളുടെ മേൽവിലാസമെഴുതിയ ഒരു കവർ കൈയിൽ കാണിച്ചുകൊണ്ടു മാവേലിക്കരനിന്നും തിരുവനന്തപുരം വരെ വള്ളക്കൂലിയും മററും കൊടുക്കാതെ കഴിച്ചുകൂട്ടി. അന്യന്മാരിൽനിന്നും പണം കടം വാങ്ങിക്കാൻ വീട്ടുകാരൻ ഒരു നല്ല വിദ്യ കണ്ടു പിടിച്ചിട്ടുണ്ട്. വേറൊരാളുടെ പക്കൽനിന്നും ഇന്നപ്പോൾ തിരിച്ചു കൊടുക്കാമെന്നു പറഞ്ഞു കുറെ പണം കടം വാങ്ങിക്കുന്നു. ആ പണം ഉപയോഗിക്കാതെ പെട്ടിയിൽ സൂക്ഷിച്ചുവച്ചിട്ടു,പറഞ്ഞ അവധിക്കു തന്നെ തിരിച്ചുകൊടുക്കുന്നു. ഇങ്ങനെ രണ്ടുമൂന്നു പ്രാവശ്യം പണം വാങ്ങിച്ചു കണിശത്തിനു തിരിച്ചുകൊടുത്തശേഷം ഒരു നല്ല തുക പററിച്ചിട്ടു കാലു മാറിക്കളയുന്നു.

ഏതായാലും പിട്ടുംമറവുംകൊണ്ടുലോകത്തിൽ വിജയം നേടാമെന്നു വിചാരിക്കുന്നതു മൗഢ്യമാകുന്നു. "ധർമ്മാവിജയതേനിത്യം സത്യം ജയതിനാനൃതം" എന്നാണു് ആപ്തവാക്യം. പിട്ടുംമറവും അല്പകാലത്തിനുള്ളിൽ വെളിപ്പെട്ടുപോകുന്നു. ഈ സൂത്രത്രയംകൊണ്ടു പെരുമാറുന്നവൻ സകലരുടെയും പരിഹാസപാത്രമായിത്തീരുന്നു. അവന്റെ ജീവിതം ക്ലേശകരവും ജുഗുപ്സാവഹവുമായി പരിണമിക്കുന്നു. അതിനാൽ ലോകം ഋജുബുദ്ധിയോടുകൂടി പെരുമാറിയാൽ അതു തങ്ങൾക്കും മററുള്ളവർക്കും ഒരു അനുഗ്രഹമായിരിക്കും.

---

## അറിയിപ്പ്.

ഭാഷാപോഷിണിയുടെ അരൂർ,ഏജൻറായി മി: ആർ. കൃഷ്ണപ്പിള്ള (ന്യൂസ് ഏജൻറു്, അരൂർ)യേയും; കങ്ങഴ, വാഴൂർ, ചിറക്കടവു്, എരുമേലി, മണിമല, ചെറുവള്ളി എന്നീ സ്ഥലങ്ങളിലെ ഏജൻറായിമി: ററി. പി. കേശവപിള്ളയേയും നിയമിച്ചിരിക്കുന്നു.

ചെറുകഥ

# എന്റെ നാടകവേദി!

(നെടുമ്പള്ളി, നാരായണക്കുറുപ്പു്)

ഒരു സുപ്രസിദ്ധ കമ്പനിക്കാരുടെ നാടകം! കാണേണ്ടതുതന്നെ. കഥ, അതിമനോഹരം! അഭിനയിക്കുന്നവളോ, സൗന്ദര്യദേവതയെന്നും നാടകറാണിയെന്നും പരക്കെ അറിയപ്പെടുന്നവൾ!!...ഞാൻ കൂട്ടുകാരുടെ വരവും കാത്തു് ഒരുങ്ങിയിരുന്നു. ഇരുന്നിരുന്ന കസേരയിലേക്കു് ഒന്നു മലന്നു; പെട്ടെന്നു ഒരു മയക്കം വന്നു കൺപോളകളിൽ കൈയ് വച്ചു!!

*  *  *  *  *

"ഭാസ്സ!" ഒരു വിളിയും തുടന്നു വെമ്പലോടുകൂടിയ ഒരു നിർബന്ധവും! "എഴുന്നേൽക്കു ഹേ, വേഗം! മററവരൊക്കെ മുമ്പെ പോയി" ഞാൻ, എഴുന്നേററു നടന്നു കഴിഞ്ഞു, ഞാനും സ്നേഹിതന്മാരും കൂടി, നാടക സ്റ്റേജിനടുക്കൽ തന്നെ കസേരയിൽ ഇരിപ്പു പിടിച്ചു.

ഒരു വിസിൽവിളി. നാടകം തുടങ്ങാനുള്ള രാജ്ഞ കർട്ടൻ എന്തോ മന്ത്രിച്ചുകൊണ്ടു് ഉയന്നു മറഞ്ഞു. ഹാ, അതെന്തു്? കണ്ണു മഞ്ചുന്നു—പുതുതായി തുറക്കപ്പെട്ട ഒരു തേജോമണ്ഡലമോ? അതാ, സ്വർഗ്ഗീയ നിർവൃതിയുടെ ഒരു കാഴ്ച!

ഉഷയുടെ മണിയറ. പൊന്നൊളി ചിന്നുന്ന ഒരു മണിമഞ്ചം ! അതിൽ ഒരു അലോക ലാവണ്യം—കൃത്രിമ ശോഭയുടെ പൊന്നലകൾ മാറിലണച്ചു പിടിച്ചിരിയ്ക്കുന്ന ഒരു അകൃത്രിമ തേജസ്സ്! ഉഷ ഉറക്കമാണു്.

ഉഷയുടെ സുപ്രസിദ്ധ സ്വപ്നമാണു് രംഗം. ആ കവിൾക്കണ്ണാടികളിൽ പല പല നിറങ്ങൾ മാറി മാറി വീഴുന്നു. അന്തിവിണ്ണിലെപ്പോലെ സ്വപ്നത്തിന്റെ സ്വർഗ്ഗത്തിലെ പ്രേമാനുഭൂതികളുടെ ചില ഭാവവിശേഷങ്ങൾ!!

ഉഷ, കൈയ്കൾ കിളത്തുന്നു,തിരികെ നെഞ്ചിൽ ചേത്തമത്തുന്നു ഒരു ഗാഢാലിംഗനം!! കാമുകൻ കൈയ്ക്കുട്ടിലുണ്ടു്! ആ സ്വപ്നഭിഹാരിണിയ്ക്കു മാത്രം കാണാം!

അവൾ അതാ ഞെട്ടുന്നു! ആ പൊൻകിനാവിന്റെ വാതിലടഞ്ഞുപോയി! ഹാ! അവൾ യഥാർത്ഥതയ്ക്കു മുമ്പിൽ കണ്ണു വിടിത്തിപ്പോയി; എഴുന്നേററുപോയി. അവിടെങ്ങും കാമുകനില്ല. വെറും ശൂന്യം.

കിനാവിൽ കണ്ട പുരുഷനെത്തേടിയെന്ന വ്യാജേന അവൾനോട്ടംഎന്റെനേക്കൊന്നയച്ചു. ഒരു അർത്ഥവത്തായ നോട്ടം! അതു് മൂകഭാഷയിൽ ചിലതെല്ലാം മന്ത്രിച്ചു. പ്രേമത്തിന്റെ ആത്മഗൂഢമായ സന്ദേശങ്ങൾ.

നാടകം തീന്നു; കാണികളെല്ലാം പിരിഞ്ഞുകഴിഞ്ഞു. എന്റെ പാദംപോലും വെളിയിലേക്കു നീങ്ങിയില്ല. എങ്ങനെ നീങ്ങാ? എന്റെ ഹൃദയമശേഷം ഉഷയായി അഭിനയിച്ച സുഷമ കൈയ്ക്കലാക്കിയിരുന്നു.

ഒടുവിൽ ഞാൻ, മാനേജരെച്ചെന്നു കണ്ടു; യാചിച്ചു, ആ കമ്പനിയിൽ എന്നെക്കൂടെ എടുക്കണേ—എന്നും മറവും! എടുത്തു; ഭാഗവതരുടെ പുറകുപാട്ടിനു്. ചിലപ്പോഴെല്ലാം കർട്ടൻ വലിയ്ക്കുകയും വേണം! ഞാൻ, ഒരു ആശ്വാസത്തിന്റെ തണലിൽ വിശ്രമിച്ചു. മാനക്കേടു് എന്നുള്ള ഒരു ചുട്ടുകതിർപോലും എന്നെ ഉപദ്രവിച്ചില്ല ദിവ്യപ്രേമത്തിനായുള്ള ദാസ്യം!!

ഞാൻ അപ്പോൾ തന്നെ സുഷമയെ കാണാൻ പാഞ്ഞു! പ്രേമഹൃദയങ്ങൾക്കു തമ്മിൽ പലതും പറയാനുണ്ടാവാം. ലോകമറിയേണ്ട!

അതാ സുഷമ! എന്റെ മനസ്സിൽ പുളകം പുരണ്ട ഒരിളക്കം. അവളെ ഓമനേ, എന്നു വിളിക്കാൻ എന്റെ നാവിനു് ഒരു അടങ്ങാത്ത കൊതി. ഞാൻ മുമ്പോട്ടു് ആയാൻ ഭാവിക്കുന്നു. എന്നാൽ ഞാൻ ഞെട്ടിപ്പോയി. അവളുടെ മുഖത്തു് ഒരു നിവ്വികാരഭാവം. എന്നെ കണ്ടിട്ടുപോലുമില്ലെന്ന ഭാവം സുഷമ മന്ദമന്ദം നടന്നുപോകുന്നു. ഞാൻ സ്തബ്ധനായി ഇരുന്നുപോയി.

പിറേറദിവസത്തെ കളി. ഭാഗവതരുടെ പുറകിലിരിരുന്നുകൊണ്ടു് ഞാൻ

അങ്ങിനെ സുഷമയെ ആർത്തിയോടെ നോക്കുകയാണ്. ഉഷ, ബോധം കെട്ട് വീഴുന്ന രംഗമായി. അതാ വീണുകഴിഞ്ഞു. അകത്തുനിന്നും ഒരു വിസിൽവിളി. ഭാരമുള്ള ഉരുളൻ തടിയോടുകൂടിയ കർട്ടൻ ഉഷയുടെ കഴുത്തിൽ വീഴുമാറ് താണുവരുന്നു! കാണികൾ സ്തബ്ധരായി, അയ്യോ വിളിച്ചു പോയി. ആ തടി, യാതൊന്നുമറിയാതെ കിടക്കുന്ന അവളുടെ പൂമൃദുമേനിയിൽ വീണാൽ–ഹാ! ഒരൊററച്ചാട്ടത്തിന് കർട്ടൻ തള്ളിനീക്കി സുഷമയെ രക്ഷിയ്ക്കാൻ എനിയ്ക്ക് സാധിച്ചു. സുഷമ, കണ്ണുതുറന്നു; നടന്നതും നടക്കാമായിരുന്നതും മനസ്സിലാക്കി; എന്റെ നേക്ക് കൃതജ്ഞതയുടെ തൂമിഴിക്കോണ് ഒന്ന് അയയ്ക്കുമാത്രം ഉണ്ടായി.

കാൽകഴയ്ക്കാത്ത പല ഭീനചിന്തകളുടെയും പുറകെ ഓടിത്തളന്ന് ഞാൻ, നമ്രമുഖനായി ഇരിയ്ക്കയായിരുന്നു. പുറകിൽ ഒരു കാലൊച്ച. ഞാൻ പിന്തിരിഞ്ഞു നോക്കി. സുഷമ, അടുക്കൽ നില്ക്കുന്നു. എന്റെ മനം തെരുതെരെ ഇളകി. അതിനെ അടക്കാൻ ഞാൻ പണിപ്പെട്ടു വിഷമിക്കയായി.

“ഞാനൊരു കടക്കാരിയായിത്തീർന്നിരിക്കുന്നു!”—സുഷമ, പുഞ്ചിരിവിടിരുന്ന സ്വരത്തിൽ പറയുകയായി. “നിങ്ങൾ, തൽസമയത്തു് അങ്ങനെ ചെയ്തില്ലായിരുന്നെങ്കിൽ—‘എനിക്ക് അപ്പോൾ കൃതജ്ഞതയുടെ നാവനക്കാൻ പോലും ശക്തിയില്ലായിരുന്നു.”

ഒരു ശ്വാസവേഗത്തിൽ എന്റെ മിഴികൾ അവളുടെ കണ്ണുകളിലേക്കു പാഞ്ഞു. പ്രേമത്തിന്റെ ഛായയെങ്കിലും കാണാൻ ഇല്ല, വെറും ശൂന്യതമാത്രം. നിരാശ!

“നിങ്ങൾ ഒരു വിഷാദ ചിന്തകനായിത്തീരാനെന്താണ് കാര്യം?” അവൾ ചോദിച്ചു.

ദീനത്തിലില്ലാത്ത വേദന, സഹതാപപ്രദർശനത്തിലുണ്ടാകും! എന്റെ ഹൃദയം ഏങ്ങലടിച്ചു. ഗൽഗദത്തിന്റെ കണ്ഠത്തിൽ ഞാൻ ആവലാതിപ്പെട്ടു–:

“നേരിടുന്നതൊക്കെ നൈരാശ്യമായാൽ”–

“അതിന്റെ കാരണമാണ് ചോദിച്ചതു്–”

ഞാൻ, അവളുടെ സംസാരരീതിയിൽ മതിമറന്ന് ആ പാദത്തിൽ വീഴാൻ ഭാവിച്ചു. മാത്തടത്തിൽ ഒരിഴച്ചിൽ! ഹൃദയാന്തരത്തിൽ ഒരുമിന്നൽ! വിവേകശക്തിഎന്നെവിലക്കി നിർത്തി. ഒടുവിൽ ഞാൻ ആത്മാവിനോടെന്നവണ്ണം ഒന്നുമന്ത്രിച്ചു. ഒരു പരീക്ഷ:-“പറയണോ!”

“പറയണം”–സുഷമയുടെ നിർബന്ധം

ഹൃദയം വല്ലാതെ ഇളകിക്കൊണ്ടിരുന്നു: എങ്കിലും ഞാൻ മതിമറക്കലിന് ഇപ്പുറത്തു നിന്നതേയുള്ളു. എന്നെക്കൊണ്ടു പറയിയ്ക്കുന്നതിൽ എന്താ രസം? ആകട്ടെ. ഞാൻ പറഞ്ഞു. “പറയാം ഒരിയ്ക്കൽ ഒരു ഹൃദയം എന്നെ പ്രേമാഹ്വാനം ചെയ്തു് ആകർഷിച്ചു. എന്നാൽ ഞാൻ അടുത്തണഞ്ഞപ്പോൾ അതു് എന്നെ–” ഞാൻ, സുഷമയുടെ മുഖത്തേക്ക് ഒന്നു നോക്കി. അമ്പൊ, അവിടെ ഒരു പുഞ്ചിരി മാത്രമുണ്ടു്. അതിൽ എല്ലാമുണ്ടു്. ഒന്നുമില്ല. എന്തൊരു നാട്യം!!

“ഏതു ഹൃദയമെന്നുകൂടെ–”

ഞാൻ കുറച്ചുനേരമാലോചിച്ചിരുന്നിട്ടു്, ഒരു സൂത്രം കണ്ടുപിടിച്ചുകൊണ്ടു്:–“അതു് ചോദിയ്ക്കരുതു് ഒരു തടസ്സം.”

“എന്തു തടസ്സം?”

“ഒരു ആത്മസത്യം; എന്നോടു് നിഷ്കളങ്കസ്നേഹം ഉണ്ടെന്നു് സത്യം ചെയ്യുന്നവരോടു മാത്രമേ അതു പറയുകയുള്ളു എന്നു്' ആ നാമം, എനിക്കു് രഹസ്യമാണു്–” ഒരു കൌശലപ്രയോഗം.

“നല്ല സത്യം. അപ്പോൾ ഞാൻ അങ്ങിനെ പറയണം.” സുഷമ മന്ത്രിച്ചു.

എന്റെ ആത്മതന്ത്രിയിൽ കിണികിണി എന്നു ശബ്ദം മുഴങ്ങി. “പറയണം” ഞാൻ യാചനയുടെ ഭാഷയിൽ മന്ത്രിച്ചു.

“എന്നാൽ പറയുന്നു”ഇടറിയ കണ്ഠത്തിൽ സുഷമ പറഞ്ഞു:–“എനിയ്ക്കു് നിങ്ങളോടു്–നിഷ്കളങ്കസ്നേഹമുണ്ടു് പറയൂ”

ഹാ! ഒരു അഗാധമായ ആത്മവിസ്മൃതി! ഒരു തരിതരിയ്ക്കൽ! ഹൃദയത്തിൽ പതിനായിരം മിന്നലുകൾ! സുഷമയുടെ കാരാഗ്രം എന്റെ കൈയിലായി! എന്റെ സു—ഷ—”

ഒരൊററ നിമിഷത്തേക്കു് ഒരു നിശ്ചലത. അടുത്ത നിമിഷം ഒരു ഗജ്ജനം! “ഛായ്” ഒരു തീവ്രശകാപത്തിന്റെ തിരത്തല്ലൽ. പരിഹാസത്തിന്റെ അപ്രതീക്ഷിതമായ ഒരു ആഘാതം. സുഷമ, ചൊടിച്ചെഴുന്നേററു് പൊയ്ക്കളഞ്ഞു. ഞാൻ ജീവച്ഛവമായി ഇരുന്നുപോയി അവിചാരിതമായി സംഭവിച്ച ജളത്വം!

അങ്ങനെയിരിയ്ക്കെ, ആ പരുക്കരുള്ള അഴകിന്റെ മുറിയിൽനിന്നും അഭിമാനത്തെ മുറിപ്പെടുത്തുന്ന ചില ആക്ഷേപവാക്കുകൾ വന്നു് എന്റെ കാതിൽ വീണു! തരിപോലും ഇട്ടേക്കാതെ ആശയെച്ചാരമാക്കുന്ന ചില ആഗ്നേയാസ്ത്രങ്ങൾ!! കുറച്ചു നേരം എനിയ്ക്കു് ഒന്നും കേൾക്കാൻ കഴിഞ്ഞില്ല, ചെവിക്കല്ലു് അടഞ്ഞുപോയി. കാണാൻ കഴിഞ്ഞില്ല, മിഴി, മറിഞ്ഞുപോയി. ഒരു അസഹ്യമായ ശോകമൂച്ഛ!

ഉടൻ ഞാൻ, ആ കമ്പനി വിട്ടു; എന്റെ ഒരു സ്നേഹിതൻ രൂപീകരിച്ചിരുന്ന ഒരു നാടകക്കമ്പനിയിൽ ചേൎന്നു. പ്രധാന നടന്റെ ഭാഗം എന്നിൽ വന്നു ചേൎന്നു. കഥ, ‘ഉഷാകല്യാണം’

എന്റെ അരങ്ങേററം പോലും, വിചാരിച്ചിരുന്നതിലധികം വിജയമായിക്കലാശിച്ചു. ലോകർ, എനിയ്ക്കു് രണ്ടാം അനിരുദ്ധൻ എന്ന അപരനാമവും കല്പിച്ചു. ഞങ്ങളുടെ കമ്പനിയുടെ പേരും എങ്ങും പരന്നു.

എന്റെ വിജയമണ്ഡപത്തിൽ കാൽവച്ചപ്പോൾ എനിയ്ക്കു് ഒരു ആശാസംമാത്രം തോന്നിയിരുന്നു:–‘ഇനിയും സുഷമ എന്നെ കാണുകയാണെങ്കിൽ–!’ അപ്പോൾ ഭാവനാംബരത്തിൽ പാറിപ്പറക്കുന്ന എന്റെ മനം ഇങ്ങനെ പാടിയിരുന്നു:– “സുഷമ, ഇപ്പോൾ പശ്ചാത്തപിയ്ക്കയായിരിയ്ക്കും.”

ഞങ്ങളുടെ ഒരു വിശേഷാൽകളി. അനിരുദ്ധൻ ഉറക്കമുണർന്നു് ആദ്യമായി ഉഷയെക്കാണുന്ന രംഗം. ഞെട്ടിയുണരുന്ന മട്ടിൽ ഉണന്നെഴുന്നേററു് ഞാൻ നാലുപാടും കണ്ണോടിച്ചു. അരങ്ങിനടുത്തു് മുമ്പിലെ കസേരകളിൽ ഒന്നിൽ ഒരപൂൎവ്വതേജസ്സു്. ഞാൻ കണ്ണു തിരുമ്മി നോക്കി. ഹാ! പണ്ടത്തെ ഉഷാവേഷധാരിണി! സുഷമ!കളി കാണുന്നതിനൊവന്നിരിയ്ക്കുന്നു?

ഞങ്ങളുടെ കമ്പനിയിലെ ഉഷ, മുമ്പിൽ നില്പുണ്ടു്. അവളെയും അഭിനയത്തെയും ഞാൻ മറന്നിരിക്കുന്നു. എന്റെ മിഴികൾ സുഷമയിൽത്തന്നെ തറഞ്ഞുനിന്നുപോകുന്നു. നിഴലിനു പോലും ഞാൻ കൊതിച്ചതു്, അതാ പൊരുളായി തന്നെ അവളുടെ കണ്ണുകളിൽക്കാണുന്നു. എന്റെ അന്തരാത്മാവിൽ ഒരു തരിതരിയ്ക്കൽ. മാത്തടത്തിൽ ഒരു ഇക്കിൾ!! ദേഹമെങ്ങും ഒരു ഇഴച്ചിൽ!!!

അതാ, സുഷമയുടെ കവിൾ തുടുക്കുന്നു. ചുണ്ടു വിറയ്ക്കുന്നു. നെഞ്ചു് തുടിയ്ക്കുന്നു. മെയ്യിളകുന്നു,—അവൾ കസേരയിൽനിന്നു്–എന്തു് എന്റെ അടുക്കൽ! “പ്രാണ–നാഥ” നിർവൃതിയുടെ ഒരു വിളി. ഞാൻ അവളെ താങ്ങി;നെഞ്ചോടു ചേൎത്തു നിൎത്തി ചെവിയിൽ, ഓമനേ, സുഷമേ എന്നു വിളിച്ചതും എന്റെ ദേഹം മുഴുവൻ ഒന്നിളകിഞാൻഉണൎന്നതും ഒപ്പംകഴിഞ്ഞു.

കണ്ണു തുറന്നപ്പോളുണ്ടു്, എന്റെ സ്നേഹിതൻ മി: കൈയ്മൾ തലയറഞ്ഞു ചിരിച്ചുകൊണ്ടു് മുമ്പിൽ നില്ക്കുന്നു. ഏതാണെഹേ, നിങ്ങളുടെ സുഷമ?” കൈയ്മൾ ചോദിച്ചു.

“അ: വെറും സ്വപ്നം” ന്നിപ്പെട്ടുവരുത്തിയ ഒരു ചിരിയോടെ ഞാൻ ജളതയുടെ സ്വരത്തിൽ പറഞ്ഞു.

കൈയ്മൾ പറയുകയാണു്. “അപ്പോൾ ഇന്നലെ നാടകത്തിനു വിളിക്കാഞ്ഞതുനന്നായി. അല്ലേ”

“അതുകൊണ്ടു് എനിക്കു് സുഖമായി ഒരു നാടകം അഭിനയിയ്ക്കാൻ തന്നെ സാധിച്ചു.” ഞാൻ പറഞ്ഞു.

Reg. No. T. 41. License No 33. Dated 18th Juue 1926.

# THE BHASHAPOSHINI, TIRUVALLA.

**THE OLDEST AND THE MOST WIDELY CIRCULATED**

**ILLUSTRATED MONTHLY ON THE WEST COAST.**



"ഉണ്ണികൃഷ്ണൻ"

ബേബി സരോജം—"ത്യാഗഭൂമി"യിൽ

Printed and Published by K. C. Itty at the Bhagyodayam Press, Pulikeezh—Thiruvalla.